# The Kerala Kaumudi

PUBLISHED EVERY SUNDAY

EDITOR-IN-CHIEF: C. V. KUNJURAMAN

*MARCH 7, 1937* *TRIVANDRUM* *KUMBHOM 24, 1112*



8130

*Vol. 28*
*No. 10*

"It may indeed, almost be said that the man who is not trying to be successful is not trying to be anything"

*ONE ANNA*

# ചിരിയും ചിന്തയും

കുട്ടി—അച്ഛാ, ഭൂമിയിൽനിന്നു ചന്ദ്രനിലേയ്ക്കു എന്തു ദൂരമുണ്ട്?

അച്ഛൻ—എന്തോ, എനിക്കറിഞ്ഞുകൂടാ.

കുട്ടി—അപ്പോൾ അച്ഛന്റെ അറിവില്ലായ്മയ്ക്കു നാളെ എന്നെ ശിക്ഷിച്ചാൽ കുററം പറയരുത്.

* * *

മകൾ—അമ്മേ, അമ്മയെന്താണ് അച്ഛനെ വിവാഹംകഴിക്കാൻ?

അമ്മ—അപ്പോൾ നിനക്കും അതു അത്ഭുതമായി തോന്നിത്തുടങ്ങി!

* * *

യുവാവ്—ആ ഇരുപ്പ് എത്ര നീണ്ടതാണെന്നു ഞാൻ അറിഞ്ഞിരുന്നെങ്കിൽ—

യുവതി—അപ്പോൾ എന്നെ ചുംബിച്ചതു നിങ്ങളല്ലായിരുന്നോ?

* * *

രവി—എന്താ ഇത്ര ധിറുതിയിൽ ഓടുന്നതു?

കൃഷ്ണൻ—വീട്ടിൽ അച്ഛനും അമ്മയും കൂടി ശണ്ഠപിടിക്കുന്നു.

രവി—അല്ലേ, നിങ്ങളുടെ അച്ഛനാരാ?

കൃഷ്ണൻ—അതുതന്നെയാണ് അവർ തമ്മിലുള്ള തർക്കവും.

* * *

അദ്ധ്യാപകൻ—എടോ, തന്റെ പേരിൽ ഒരു കേസുവന്നിരിക്കുന്നല്ലോ.

കുട്ടി—സാർ, ഇയ്യിടെയായി ഞാൻ ഒരു കുററവും ചെയ്യാറില്ല.

അദ്ധ്യാപകൻ—എടോ താൻ ഇന്നലെ പല്ലുതേച്ചിട്ടു നാക്കുവടിച്ചില്ലേ?

കുട്ടി—സാറിനാണെ, ഒരിക്കലും ഞാൻ അങ്ങനെ ചെയ്തിട്ടില്ല.

* * *

വാടകക്കാരൻ—ഈ മേൽക്കൂര മുഴുവൻ ചോർച്ചയാണ്. ഇങ്ങനെ എത്ര കാലമാണ് കഴിയുക?

വീട്ടുടമസ്ഥൻ—ഇതേപ്പററി എന്തെങ്കിലും പറയാൻ ഞാൻ വല്ല ദീർഘദർശിയോ മററോ ആണോ?

* * *

ഇൻസ്പെക്ടർ—അപ്പോൾ ആ കള്ളൻ രക്ഷപ്പെട്ടുകളഞ്ഞു അല്ലേ. എന്തോ, പുറത്തെയ്ക്കുള്ള വാതിൽ ഭദ്രമായി സൂക്ഷിച്ചിരുന്നില്ലേ?

പാറാവുകാരൻ—യജമാൻ. എല്ലാം സൂക്ഷിച്ചിരുന്നു. അകത്തെയ്ക്കുള്ള വാതിൽവഴി അവൻ കടന്നുകളഞ്ഞതായിരിക്കണം.

* * *

എന്തോ സുഖക്കേടുമൂലം പരവശയായ ഒരു ഗൃഹാധിപ, തന്റെ വേലക്കാരനെ വിളിച്ചുപറഞ്ഞു-കിട്ടാ, എനിക്കു ദാഹിക്കുന്നെടാ. കുറെ വെള്ളം ഓടിച്ചെന്നു എടുത്തുകൊണ്ടുവാ.

കിട്ടൻ അവിടെയെല്ലാം വെള്ളം അന്വേഷിച്ചു നടന്നിട്ട്-അമ്മാ, ഇവിടെയങ്ങും വെള്ളമില്ല.

ഗൃഹാധിപ— പിന്നെന്തുചെയ്യുന്നെടാ ഞാൻ?

കിട്ടൻ—എന്നാൽ കുറെ കാപ്പി തിളപ്പിച്ചുതരട്ടെയോ?

* * *

കാമുകൻ—ഓമനെ, നിന്നെ ഞാൻ വിവാഹം ചെയ്തില്ലെങ്കിൽ എന്റെ ജീവിതം ഞാൻ ഉപേക്ഷിച്ചുകളയും.

യുവതി—എന്തോ, എനിക്കു അത്ര വിശ്വാസമാകുന്നില്ല.

കാമുകൻ—തീർച്ചയായും.

യുവതി—എന്നാൽ അതൊന്നു കാണട്ടെ.

* * *

ഒരുദ്യോഗസ്ഥൻ തന്റെ വേലക്കാരന്റെ കൈയ്യിൽ രണ്ടു പണത്തുട്ടെടുത്തുകൊടുത്തിട്ടു പറഞ്ഞു: എടാ, ഒരു പണത്തിനു തൈരും ഒരു പണത്തിനു പച്ചക്കറിസാധനവുംവാങ്ങിക്കൊണ്ടുവരിക.

അവൻ ചന്തവരെ പോയിട്ടു ഒന്നും വാങ്ങാതെ മടങ്ങിവന്നു.

ഉദ്യോഗസ്ഥൻ—എന്തെടേ, നീയൊന്നും വാങ്ങാതെ പോന്നതു?

ഭൃത്യൻ—യജമാനനെ, ഒരു മറവി പററിപ്പോയി. ഇതിൽ ഏതു പണത്തിനായിരുന്നു തൈരു വാങ്ങേണ്ടതു?

* * *

ഒരു കണ്ണുവൈദ്യന്റെ മകളെ വിവാഹം ചെയ്തിരുന്ന ഒരാൾ ഒരു ദിവസം തന്റെ ഭാര്യയുമായി വൈദ്യന്റെ അടുക്കൽവന്നു.

വൈദ്യൻ—എന്താ നിങ്ങൾ വന്നതു? വിശേഷം വല്ലതുമുണ്ടോ?

ജാമാതാവ്—ഉണ്ട്, അവിടുത്തെ മകൾക്കു കണ്ണിനു എന്തോ സുഖക്കേടുണ്ട്. അതിനൊന്നു ചികത്സിക്കാമെന്നു കരുതിവന്നതാണ്.

വൈദ്യൻ—എന്താണ് സുഖക്കേട്?

ജാമാതാവ്—മറെറാന്നുമല്ല. ആ തെക്കേലെ കേശവനെകണ്ടാൽ ഞാനാണെന്നു് അവൾക്കൊരു തോന്നൽ.

—:—

## ഇതു നിങ്ങൾക്കറിയാമൊ?

—:—

ആകെയുള്ള ഭൂവിഭാഗത്തിന്റെ വിസ്തീർണ്ണം 55,500,000 ചതുരശ്രമൈലാകുന്നു.

* * *

ലോകത്തിൽ ഏററവും നീളംകൂടിയ നദി അമേരിക്കയിലെ മിസിസിപ്പിയാണ്. അതിനു് 4060 മൈൽ നീളമുണ്ട്.

* * *

ലോകത്തിൽ ഏററവും വലിയകൊടുമുടി ഹിമാലയത്തിലെ എവറസ്ററു കൊടുമുടിയാകുന്നു. അതിന്റെ പൊക്കം 29002 അടിയാണ്.

* * *

ലോകത്തിൽവച്ചു ഏററവും വലിയ തടാകം ഏഷ്യയിലെ കാസ്പിയൻ കടൽ ആകുന്നു. അതിനു 165,520 ചതുരശ്രമൈൽ വിസ്തീർണ്ണതയുണ്ട്.

* * *

ലോകത്തിലെ ഏററവും വലിയ സമുദ്രമായ ശാന്തസമുദ്രത്തിനു് 63,986,000 ചതുരശ്രമൈലാണ് വിസ്തീർണ്ണം. അതിന്റെ ഏററവും ആഴംകൂടിയഭാഗത്തിനു 32,089 അടി താഴ്ചയുണ്ട്.

* * *

സഹാറായാണ് ലോകത്തിലെ ഏററവും വലിയ മരുഭൂമി. അതിനു 2,000,000 ചതുരശ്രമൈൽ വിസ്തീർണ്ണതയുണ്ട്.

* * *

ലോകത്തിൽ ഏററവും പൊക്കംകൂടിയ കെട്ടിടം അമേരിക്കൻ ഐക്യസംസ്ഥാനത്തിലെ എംപയർ സ്റ്റേററ് ബിൽഡിങ്ങ് ആണ്. അതിനു 1250അടി പൊക്കമുണ്ട്.

* * *

ലോകത്തിലെ ഏററവും വലിയ കൊട്ടാരം റോമിലെ വത്തിക്കാൻ കൊട്ടാരമാകുന്നു.

* * *

നോർമൻഡി എന്ന കപ്പലാണ് ഇന്നുള്ളതിലേയ്ക്കും ഏററവും വലിയ സഞ്ചാരകപ്പൽ.

* * *

ബി. സി. 214-ൽ കെട്ടിയ ചൈനയിലെ ഗ്രെയിററ്വാൾ ആണ് ഏററവും വലിയഭിത്തി. അതിനു് 1000-ത്തിൽപരം മൈൽ നീളമുണ്ട്.

—:—

# കേരളകൗമുദി

| പുസ്തകം 28 | 1937 മാർച്ച് 7 | തിരുവനന്തപുരം | 1112 കുംഭം 24 | ലക്കം 10 |
|---|---|---|---|---|




## "സെൻറു പെട്ടി"

(ഈ. വി. കൃഷ്ണപിള്ള, ബി. എ., ബി. എൽ., എം. എൽ. എ.)

പല അവലക്ഷണക്കാഴ്ചകളും കണ്ടിട്ടാണ് നിങ്ങളെപ്പോലെ ഞാനും ഈ വയസ്സിൽ എത്തിയിട്ടുള്ളത്. ഇനി ഈ വകഅധികം ശേഷിക്കുന്നുണ്ടെന്നു തന്നെ തോന്നുന്നില്ല. തിരുവിതാംകൂറിലെ ഉദ്യോ



ഗസ്ഥാനുദ്യോഗസ്ഥമണ്ഡലം ഇക്കാര്യത്തിൽ ഒരു അതിവിപുലരത്നാകരമാണ്.

ഏഴെട്ടുവർഷങ്ങൾക്കു മുമ്പിലാണ് ഞാനും ഈ ഉദ്യോഗസ്ഥനുമായി പരിചയപ്പെട്ടത്. നിഷ്കന്മഷനും, സത്യനിഷ്ഠയിൽ ജീവിതം ബലികഴിക്കുന്നതിനു സന്നദ്ധനുമായ ഒരു സ്നേഹിതൻെറ കൂട്ടുകാരനായിട്ടാണ് ഞാൻ ഈ ഉദ്യോഗസ്ഥവസതിയിൽ ചെന്നത്. എന്നെ അങ്ങോട്ടേക്കു ആകർഷിക്കുന്നതിനുവേണ്ടി എൻെറ കൂട്ടുകാരൻ പറഞ്ഞു:— "ഈ. വീ! നിങ്ങൾക്കു തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാരെപ്പററി നല്ല അഭിപ്രായം ഇല്ലല്ലൊ. വരണം. ഇദ്ദേഹവുമായി ഒന്നു പരിചയപ്പെടണം. എത്രസമഭാവന! എത്ര ഉള്ളഴിഞ്ഞ സ്നേഹം! ഗവണ്മെൻറിൻെറ തോന്ന്യാസങ്ങളെപ്പററി എത്ര ധൈര്യപൂർവ്വകമായ അഭിപ്രായപ്രകടനം! അതുതന്നെയല്ല, സാഹിത്യത്തിലോ? നല്ലവാസന".

ഞങ്ങൾ അവിടെക്കയറി. ശമ്പളം താരതമ്യേനകുറവായിരുന്ന ആ വിദ്വാൻെറ ഇരിപ്പുമുറി ഭക്തിവിലാസത്തെ സൽക്കാരമുറിയെ ലജ്ജിപ്പിക്കുമായിരുന്നു. പട്ടുകസേരകൾ, വിചിത്രവർണ്ണങ്ങളിലുള്ള കണ്ണാടി അൽമാരകൾ, പല വിധത്തിലുള്ള തോക്കുകൾ, ചിത്രപടങ്ങൾ, എന്നുവേണ്ടാ ഒരു നാകലോകരംഗമാണ് അവിടെ കണ്ടത്. ഇത്രയും ഒക്കെ സാമാനങ്ങൾ നോക്കിക്കൊണ്ടിരിക്കുന്നതിന് ഒരാളിനെ നിയമിച്ചാൽ തന്നെ അയാൾക്കുകൊടുക്കേണ്ട ശമ്പളം ഈ ഉദ്യോഗസ്ഥൻേറതിനോടു് ഏറെക്കുറെ അടുത്തിരിക്കുമെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിൻെറ സാഹിത്യവൈഭവം ഒരുകാര്യത്തിൽമാത്രമാണ് അടങ്ങിയിരുന്നത്. അതായത്, ചില മഹാകവികളുടെ കൃതികൾ ഒന്നാന്തരം ബയണ്ടിൽ വൃത്തിയാക്കിവച്ചിരിക്കുന്നു. അതിനകത്തുള്ളത് എന്തെന്ന് ബയണ്ടുചെയ്ത ആൾക്കാണു കൂടുതൽ അറിയാവുന്നത്. അദ്ദേഹത്തിൻെറ സംഭാഷണചാതുരി, തൻെറ രാജസജീവിതത്തെക്കുറിച്ചുള്ള വർണ്ണനകളിൽ ആണ് പ്രത്യക്ഷപ്പെടുന്നത്. "ഈ അലമാര ഞാൻ ഇന്നമാസത്തിൽ ഉണ്ടാക്കിച്ചു. ഈ തോക്ക് വലിയകോയിത്തമ്പുരാൻ കണ്ടു് അമ്പരന്നതാണ്. ഈ പട്ട് ബോംബെയിൽനിന്നു നേരിട്ടുവരുത്തിയതാണ്". ഇദ്ദേഹത്തിൻെറ സംസ്കാരം ഒരുവക പണിപ്പുര സംസ്കാരമാണ്. സാമാനങ്ങളുടെ വിലപറച്ചിലിൽ മാത്രമാണ് സംസ്കാരം അടങ്ങിയിരിക്കുന്നത്. സമഭാവനയുണ്ടെന്നു പറഞ്ഞിരുന്നല്ലൊ. ഹൃദയവികാരങ്ങളുടെ സംതൃപ്തിക്കുതകുന്ന ഒരു വിദ്യയായി ചില മഹാത്മന്മാർ സമഭാവന പ്രകടിപ്പിക്കാറുണ്ട്. എന്നാൽമാത്രമേ ആ വ്യാപാരം നടക്കുകയുള്ളൂ വൻപിന് അവിടെ സ്ഥാനമില്ല. ഇതും അത്തരത്തിൽ ഒന്നായിരുന്നു. പോരാ. തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാർക്കു പ്രമോഷൻ സംസ്കാരം എന്നൊരുവക പ്രത്യേക വിജ്ഞാനമുണ്ട്. ഇന്ന ആൾ ഇന്നമാസത്തിൽ പെൻഷൻ ആകും, ഇന്ന ഒഴിവിൽ കയറുന്നതിന് ഇന്നവിധം ശ്രമിക്കണം, എന്നാണ് ഈ സംസ്കാരത്തിൻെറ പോക്ക്. അതിൽ ഇദ്ദേഹം അദ്വിതീയനാണ്. ഒരു പ്രമോഷൻ മാസ്റ്റുമുള്ളവനാണ്.

എൻെറ നേരുബുദ്ധിക്കാരനായ സ്നേഹിതനെ വെറും ഒരു വ്യാമോഹത്തിൽ ഈ വിദ്വാൻ പെടുത്തിയിരിക്കുകയാണെന്നു ഞാൻ കണ്ടു. എന്തുകൊണ്ടെന്നാൽ ഒട്ടുവളരെക്കാലമായി പരിചയം ഉണ്ടായിരുന്ന സ്നേഹിതനിൽ യാതൊന്നും ശ്രദ്ധിക്കാതെ അന്ന് ആദ്യമായി കണ്ട എൻെറ പ്രീണനത്തിനായി ആ ഉദ്യോഗസ്ഥൻ യത്നിക്കുന്നതായാണു ഞാൻ കണ്ടത്. അപ്പോൾ പരമാർത്ഥ ബുദ്ധിശൂന്യംതന്നെയെന്നു തെളിഞ്ഞു. ആകപ്പാടെ നമ്മുടെ ശ്രദ്ധയിൽവച്ചുകൊണ്ടിരിക്കേണ്ടതായ ഒരു നോട്ടപ്പുള്ളിയാണ് വിദ്വാൻ എന്നു ഞാൻ ആ ദിവസംതന്നെ തീർച്ചപ്പെടുത്തി.

അദ്ദേഹത്തിന്റെ ഇരിപ്പുമുറിയിൽ കണ്ട ആഡംബരങ്ങളൊക്കെ ദേഹാലംകാരങ്ങൾക്കും ഉണ്ട്. സക്കീട്ടിൽ എപ്പോഴും ഒരു തോൽപെട്ടികാണും. അതിനകത്ത് തന്റെ ഡിപ്പാർട്ടുമെണ്ടു സംബന്ധമായ വല്ല കുറിപ്പുകളോ, മാനുവൽഖണ്ഡങ്ങളോ, ജി. ഒ. കളോ ആണെന്നു ശങ്കിക്കരുത്. പള്ളിക്കൂടങ്ങളിൽ പഠിച്ച കാര്യങ്ങൾ മറക്കാതെയിരിക്കുവാൻ ഉപകരിക്കുന്ന വല്ല ഗ്രന്ഥങ്ങളും ആണെന്നും വിചാരിക്കരുത്. ഒന്നാന്തരം സെന്റുകുപ്പികൾ നാലു്, നല്ല ചന്ദനത്തൈലം രണ്ടുമൂന്നുവിധം, കുറിക്കൂട്ടുകൾ കുറേ, കണ്ണാടി, ചീപ്പ്, ചുണ്ടു ചുവപ്പിക്കുവാനുള്ള പൊടി, എന്നിവയൊക്കെയാണ് ആ ഭാണ്ഡത്തിൽ. തഞ്ചാവൂർക്കാരിയായ ഒരു സമസ്തലോകവധുവിന്റെ പെട്ടിയിലും ഈ സാമഗ്രികൾ ഒക്കെത്തന്നെയാണുള്ളത്.

ലോകത്തിൽ ഏററവും ബീഭത്സമായ ഒരു കാഴ്ചയായി എനിക്കു തോന്നിയിട്ടുള്ളത്, വിരൂപനായ ഒരാൾ സുരൂപനാകുവാൻ ശ്രമിക്കുക എന്നുള്ളതാണ്. ഈ അപരാധം ഞാൻ ഒരിക്കലും അനുഷ്ഠിക്കാറില്ല. വൈരൂപ്യത്തിലും ഒരു അഭിമാനം തോന്നണം. ദൈവദത്തമായ വൈരൂപ്യത്തെ നാം ശ്രമിച്ച് കുറേക്കൂടെ വിലക്ഷണമാക്കുവാൻ ആണ് നോക്കേണ്ടത്. അതിലാണു മിടുക്ക്. എന്നാൽ സാമാന്യലോകം അങ്ങനെയല്ല. തിരുവനന്തപുരം കാഴ്ചബംഗ്ലാവിനടുത്തു വച്ച് ഞാൻ ഒരു വിദ്വാനെ പലപ്പോഴും കാണാറുണ്ടായിരുന്നു. അയാൾക്ക് ഒരു കാലില്ല. മുഖം ഒരുവശത്തേക്കു കോടിയാണിരിക്കുന്നത്. മൂക്കും പല്ലുംകൂടി ഒന്നുചേന്നാണു നിൽപ്പ്. എന്നാൽ ആ മന്മഥൻ എന്നും മുഖക്ഷൌരക്കാരനാണ്. ഏററവും പുതുമയുള്ള രീതിയിൽ തയ്പിച്ച ഉടുപ്പേ ഇടുകയുള്ളു. പൊട്ടും അതിന്മേൽ പൊട്ടും അവയ്ക്കൊരു എലുകയും ഒക്കെയുണ്ടുതാനും. അതുപോലെയാണ് ഈ ഉദ്യോഗസ്ഥനും. ഇദ്ദേഹവും ഞാനുംകൂടി സൗന്ദര്യപരീക്ഷയ്ക്കുചെന്നാൽ സമ്മാനം എനിക്കുമാത്രമേ ലഭിക്കുകയുള്ളു എന്നതാണ് എന്നെ ഇന്നും ആശ്വസിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ഗൂഢസന്തുഷ്ടി. അതിനിഷ്ഠുരനായ ഈശ്വരൻ വരുത്തിക്കൂട്ടിയിട്ടുള്ള ഈ അസ്വാധീനതയെക്കുറിച്ച് ഏററവും തീവ്രമായ ബോദ്ധ്യം ഉള്ളതും അദ്ദേഹത്തിനു തന്നെയാണ്. എന്നാൽ ഹൃദയമോ ശൃംഗാരവികാരങ്ങളാൽ നിതാന്തതരളിതമാണുതാനും. അതാണല്ലൊ മററൊരുദോഷം. സൌന്ദര്യം എത്ര കുറയുന്നുവോ അത്ര വർദ്ധിക്കും സൌന്ദര്യരസാസ്വാദനഭ്രമം. ഇതുരണ്ടുംകൂടി കൂട്ടിയിണക്കുന്നതിനാണു ചന്ദനപ്പൊട്ടും കുങ്കുമപ്പൊട്ടും മററും ഈശ്വരൻ സൃഷ്ടിച്ചിട്ടുള്ളത്. ആ സൃഷ്ടിമാഹാത്മ്യത്തെ ആരാധിക്കുന്ന ഒരു ഭക്തശിരോമണിയാണ് ഈ ഉദ്യോഗസ്ഥൻ.

ഈശ്വരൻ പരമകാരുണികനാണെന്നുള്ളതിൽ എന്താണു തക്കം? കഴുത അറിയുന്നില്ലത്രെ അതിന്റെ പുറത്തു രജകൻ കെട്ടിവെയ്ക്കുന്ന ചുമടിന്റെ വലിപ്പം. അതുപോലെ തന്നെപ്പററി മററുള്ളവർക്ക് എന്താണു മനോഭാവം എന്ന് അറിയുവാൻ കെല്പില്ലാത്ത ഒരാളിനെപ്പോലെയുള്ള ഭാഗ്യം മററാർക്കുമില്ല. ഈ ഉദ്യോഗസ്ഥന്റെ സ്ഥിതിയും ഇതുപോലെയാണ്. വലിയ സെററിലാണു നടപ്പ്. അവരോടുള്ള സമത്വബോധമാണ് ഇദ്ദേഹത്തിന്റെ ജന്മസാഫല്യം. അങ്ങനെ സമത്വം ലഭിക്കുന്നുണ്ടെന്നു പരിപൂർണ്ണവിശ്വാസവുമാണ്. അതിനുവേണ്ടി മുഴുവൻ സമയവും കിട്ടുന്ന പണവും ചിലവഴിക്കുന്നുമുണ്ട്. എന്നാൽ കൂട്ടുകാരോ? ഒരു പരമ വിഡ്ഢിയായിട്ടാണ് വിദ്വാനെ കണക്കാക്കിയിട്ടുള്ളത്.

ഇങ്ങനെയൊക്കെയായിട്ടും ഒരു മിടുക്കുണ്ട്. അതു സമ്മതിച്ചേ തീരൂ. ആരോടെല്ലാം എന്തെല്ലാം നല്ല കാര്യങ്ങൾ കയ്ക്കലാക്കാമെന്ന് ഒരു സെൻസസ് എടുത്തു വച്ചിട്ടുണ്ട്. താഴക്കുടിയിൽ കുഞ്ഞുപിള്ള അണ്ണാച്ചിയുടെ വീട്ടിൽ നല്ല താഴമ്പൂവുണ്ട്. വിദ്വാൻ ഈ അണ്ണാച്ചിയുടെ പരമമിത്രമാണ്. തങ്കശ്ശേരിയിൽ ദേവസ്യായ്ക്ക് ഒരു നല്ല പട്ടിയുണ്ട്. വിദ്വാൻ അവിടത്തെ അടുത്ത പരിചയക്കാരനാണ്. കാഞ്ഞിരപ്പള്ളിയിൽ ചാക്കോച്ചന്റെ വീട്ടിൽ ഒരു നല്ല ഈട്ടി അലമാര ഇരിപ്പുണ്ട്. ഈ ഉദ്യോഗസ്ഥൻ ആ ചാക്കോച്ചന്റെ പ്രാണസ്നേഹിതനാണ്. ഇങ്ങനെ തരുലതാദികളും, പണിപ്പുരസാമാനങ്ങളും കടന്ന് പല ആസ്വാദ്യവസ്തുക്കളിലേക്കും അദ്ദേഹത്തിന്റെ നിരർഗ്ഗളസൌഹാർദ്ദം പ്രവഹിക്കുന്നു. പിന്നെ സർക്കാർകാര്യം, അതു മുറയ്ക്കു നടക്കുന്നതുമാണല്ലൊ. അതിനേപ്പററി ഒന്നേ ശ്രദ്ധിക്കുവാനുള്ളു. ഏതെങ്കിലും തുറയിൽ എന്തെങ്കിലും ഒരു നല്ല ഉദ്യോഗത്തിൽ കയറുന്നതിനു മാർഗ്ഗം ഉണ്ടോ എന്ന്. അതിനുവേണ്ടി ഏതു വേഷവും കെട്ടാം; ഏതു സമുദായത്തേയും പററി ഏഷണിപറയാം; ഏതു മിത്രത്തേയും യും ദ്രോഹിക്കാം. ശുഭം, ശുഭം, ശുഭം.

—.

# നായന്മാരും സംയുക്തസമുദായങ്ങളും

(സി. വി. കുഞ്ഞുരാമൻ)

എസ്. എൻ. ഡി. പി. പാർലമെൻററിബോർഡും സംയുക്തകാൺഗ്രസിൻെറ മററു ബോർഡുകളും സ്ഥാനാർത്ഥികളെ നിറുത്തി പ്രചരണവേല ആരംഭിച്ചിരിക്കുന്നു. ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായങ്ങളുടെ സംയുക്തമായുള്ള അചഞ്ചലനിലയ്ക്കു ഭംഗംവരുത്തുവാൻ പരസ്യമായിട്ടല്ലെങ്കിലും രഹസ്യമായി ചില ശക്തികളുടെ പ്രവർത്തനവും ആരംഭിച്ചിട്ടുണ്ടെന്നു പല വഴികളിൽനിന്നും ഞാൻ അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്. ഈ അറിവു എത്രത്തോളം ശരിയെന്നു എനിക്കു നിശ്ചയമില്ല. നിശ്ചയമായി അറിയണമെന്നു ഞാൻ താല്പര്യപ്പെടുന്നുമില്ല. ഏതു നല്ല കാര്യത്തിനും എതിരുണ്ടാക്കുന്ന ഒരു ദുസ്സ്വഭാവം എല്ലാ സമുദായത്തിലും ചില വ്യക്തികൾക്കു ഉണ്ടെന്നു ഇതുവരെയുള്ള ലോകപരിചയത്തിൽനിന്നു എനിക്കു മനസ്സിലായിട്ടുണ്ട്. അതിനാൽ സംയുക്ത കാൺഗ്രസിൽചേർന്നു നില്ക്കുന്ന ഭിന്നസമുദായങ്ങളെ തമ്മിൽ പിണക്കുവാനും ഒരു സമുദായത്തിൻ്റെ പാളയത്തിൽതന്നെ പടയുണ്ടാക്കുവാനും ചിലർ ശ്രമിക്കുമെന്നുള്ളതു അത്യന്തം സംഭാവ്യമായ ഒരു കാര്യമാകയാൽ കേട്ടതെല്ലാം സത്യമായിരുന്നാൽപോലും അത്ഭുതപ്പെടുവാനൊ സംയുക്ത കാൺഗ്രസ് നിരാശപ്പെടുവാനൊ കാര്യമില്ലെന്നാണ് എനിക്കു തോന്നുന്നതു്. കാൺഗ്രസിൽ ഇപ്പോഴും ഉറച്ചു നില്ക്കുന്നവർ അവരുടെ നില കൈവിടാതെ ആത്മവിശ്വാസത്തോടുകൂടി പ്രവർത്തിക്കുന്നതായാൽ എതിർ കക്ഷികൾ എത്ര സാഹസപ്പെട്ടാലും കാൺഗ്രസിനുതന്നെ വിജയം ഉണ്ടാകുമെന്നുള്ളതിൽ എനിക്കു ലേശംപോലും സംശയമില്ല.



കാൺഗ്രസിനു വല്ല എതിർശക്തിയേയും ഭയപ്പെടുവാനുണ്ടെങ്കിൽ ആയതു സവർണ്ണഹിന്ദുക്കളിൽനിന്നു് വിശേഷിച്ചു നായന്മാരിൽനിന്നു് ആയിരിക്കുമെന്നാണു പലരും സംശയിക്കുന്നതു്. ഈ ഭയം എനിക്കു ഇതേവരെ ഉണ്ടായിട്ടില്ല. നായർസമുദായത്തിൽപെട്ട ചില വ്യക്തികൾ ചില വികാരങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നുണ്ടെങ്കിലും അടുത്ത തിരഞ്ഞെടുപ്പിൽ നായർസമുദായത്തിൻെറ പൊതുവേയുള്ള നയം എന്തായിരിക്കണമെന്നു ആ സമുദായം ഇതേവരെ ഒരു തീരുമാനം ചെയ്തുകാണുന്നില്ല. എത്രതന്നെ പ്രാബല്യവും മറെറതു സമുദായത്തെയുംകാൾ നിയോജക സംഖ്യയും ജനസമുദായത്തിൽ പൊതുവേ പ്രേരണാശക്തിയും ധാരാളമായുള്ള സർക്കാർ ഉദ്യോഗസ്ഥന്മാരുടെ നിർല്ലോഭസഹായങ്ങളും നായർസമുദായത്തിനുണ്ടെങ്കിലും ഈ ആനുകൂല്യങ്ങളെയെല്ലാം തങ്ങളെക്കാൾ ഈ ആനുകൂല്യങ്ങൾ കുറഞ്ഞവരും സംഖ്യകൊണ്ടെങ്കിലും ഇവരെ തുലോം അതിശയിച്ചു നില്ക്കുന്നവരുമായ മൂന്നു വമ്പിച്ച സമുദായങ്ങളുടെ നേരെ ദുർവിനിയോഗംചെയ്തു വ്യർത്ഥമാക്കുന്നതു എന്തിനെന്നൊരു പ്രശ്നം നായർസമുദായ ഹൃദയത്തിൽ ഉദിക്കാതിരിക്കത്തക്കവണ്ണം ആ ഹൃദയം അത്രയ്ക്കു മരവിച്ചുപോയിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

നായന്മാർക്കു് അവരുടെ സമുദായസ്ഥിതിക്കു് അനുരൂപമായവിധം നിയമസഭയിൽ പ്രാതിനിധ്യം ലഭിച്ചാൽ മാത്രം മതിയെന്നേ താല്പര്യമുള്ളു എങ്കിൽ അതിനു പ്രതിബന്ധം ഉണ്ടാക്കുന്ന യാതൊരു ശ്രമവും ചെയ്യണമെന്നു സംയുക്തകാൺഗ്രസിനു ഉദ്ദേശമില്ലെന്നു കാൺഗ്രസ് പാർലമെൻ്ററിബോർഡുകളുടെ തീരുമാനം വ്യക്തമാക്കുന്നുണ്ട്.

എസ്. എൻ. ഡി. പി. പാർലമെൻററിബോർഡും മുസ്ലീം പാർലമെൻ്ററിബോർഡും ലാററിൻ കാത്തലിക്ക് ബോർഡും അവർക്കു റിസർവ്ചെയ്തിട്ടുള്ള സീററുകൾക്കു് മാത്രമേ സ്ഥാനാർത്ഥികളെ നിറുത്തിയിട്ടുള്ളു. ഈ മൂന്നു സമുദായങ്ങൾക്കും റിസർവ്ചെയ്തിട്ടുള്ള 14 സീററു കഴിച്ചാൽ 29 പൊതുനിയോജകമണ്ഡലസീററുകൾ ശേഷിക്കുന്നുണ്ട്.



കൌണ്ട് സിയാനൊ
മുസോലിനിയുടെ മകളുടെ ഭർത്താവു്
ഇററലിയിലെ വിദേശകാര്യമന്ത്രി

ഒരു സൌഹാർദ്ദസമ്മേളനം ഉണ്ടായതിൻെറ ശ്രമം വിഫലമായിപ്പോയി എങ്കിലും അന്നത്തെ ആലോചനയിൽ നടന്ന പ്രകാരം പന്ത്രണ്ടു സീററുകൾക്കു മാത്രമെ സുറിയാനിക്രിസ്ത്യാനികൾ അവരുടെ ബോർഡുകളിൽനിന്നു സ്ഥാനാർത്ഥികളെനിറുത്തിയിട്ടുള്ളു. ശേഷമുള്ള 17 സീററുകൾ സംയുക്തകാൺഗ്രസ് സവർണ്ണഹിന്ദുക്കൾക്കായി ഒഴിച്ചിട്ടിരിക്കയാണെന്നു സ്പഷ്ടമാണല്ലൊ. ഈ പതിനേഴു സീററുകളിൽ എത്ര സീററുകൾ നായന്മാർക്കും എത്ര സീററുകൾ മററു സവർണ്ണഹിന്ദുക്കൾക്കുമെന്നു അവർ തമ്മിൽ ആലോചിച്ചു സ്ഥാനാർത്ഥികളെ നിറുത്താവുന്നതാണ്. സംയുക്തകാൺഗ്രസിൻെറ സ്ഥാനാർത്ഥികളെ ഉപദ്രവിക്കണമെന്നു സവർണ്ണഹിന്ദുക്കൾക്കു ഉദ്ദേശമില്ലെങ്കിൽ സവർണ്ണഹിന്ദുസ്ഥാനാർത്ഥികളെ ഉപദ്രവിക്കണമെന്നു കാൺഗ്രസിനും ഉദ്ദേശമുണ്ടായിരിക്കയില്ലെന്നാണു എൻെറ വിശ്വാസം. സവർണ്ണഹിന്ദുസ്ഥാനാർത്ഥികൾ തങ്ങൾക്കുതന്നെ ഉപദ്രവകരമായിത്തീരാവുന്ന കൃത്രിമങ്ങൾക്കൊന്നും ഒരുങ്ങാതെ സൌഹാർദ്ദപൂർവ്വം കാൺഗ്രസുമായി യോജിച്ചു അടുത്ത തിരഞ്ഞെടുപ്പിൽ പ്രവർത്തിക്കുവാൻ നിഷ്കപടമായ സന്നദ്ധത കാണിക്കുമെങ്കിൽ അതുപോലെതന്നെ നിഷ്കപടതയോടുകൂടി സവർണ്ണഹിന്ദുസ്ഥാനാർത്ഥികളോടു പെരുമാറുവാൻ കാൺഗ്ര

സം സന്നദ്ധമാകാതിരിക്കയില്ല. ഇങ്ങനെയൊരു സൌഹാർദ്ദം ഉണ്ടാക്കുവാൻ ഇതിനുമുമ്പ് ചെയ്ത ഒരു ശ്രമം വിഫലമായിപ്പോയി എന്നുവച്ച് ഇനിയും അതിനു ശ്രമിച്ചുകൂടെന്നില്ലല്ലോ.

നായർസമുദായത്തിൽ ഒരു പാർലമെൻററി ബോർഡോ, ഒരു ബോർഡിൻെറയും അംഗങ്ങളാകാതെ ഒററയ്ക്കൊററയ്ക്കു വ്യക്തികളായി തിരഞ്ഞെടുപ്പിനു നിൽക്കുന്ന സ്ഥാനാർത്ഥികൾ തമ്മിൽ ഒരു കൂട്ടുകെട്ടോ ഉണ്ടാകുന്നപക്ഷം അവക്ക് ഒരു പാർട്ടിയായി ചേർന്നു കാൺഗ്രസിനോടു സഹകരിക്കാവുന്നതാണ്. ഇങ്ങനെയൊരു സഹകരണമാർഗ്ഗം ഉണ്ടെന്നു ഞാൻ ചൂണ്ടിക്കാണിക്കുന്നു എങ്കിലും അങ്ങനെ ഒരു മാർഗ്ഗത്തിൽകൂടി പ്രവർത്തിക്കണമോ വേണ്ടയോ എന്നുള്ളകാര്യം നായർസമുദായം തന്നെ തീരുമാനിച്ചു കൊള്ളേണ്ടതാണ്. സൌഹാർദ്ദ സമ്മേളനത്തിലെ തീരുമാനത്തെപ്പററി ആലോചിക്കുവാൻ കൊല്ലത്തു വച്ചുകൂടിയ നായർ സഭ സംയുക്തകാൺഗ്രസിനോടു സഹകരണമേ ഇല്ല എന്നാണ് തീരുമാനിച്ചതെങ്കിലും സഹകരണത്തിൻെറ ആവശ്യം ഉണ്ടോ ഇല്ലയോ എന്നു തിരഞ്ഞെടുപ്പിനുവേണ്ടി പണംവാരി ചെലവുചെയ്യേണ്ട നായർസ്ഥാനാർത്ഥികൾ സ്വയമേവ ഒന്നാലോചിച്ചാൽ നഷ്ടം ഇല്ലാത്ത ദുർവാശിയും കൊണ്ടു നടക്കുന്നവരുടെ വാശിക്കു വഴങ്ങി ജയിച്ചാലും തോററാലും ദീപാളി കുളിക്കുന്ന തൊഴിലിനു അവർ ഒരുങ്ങുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഇതൊക്കെ നായർസമുദായമോ അവരിൽ സ്ഥാനാർത്ഥികളായി നില്ക്കുന്നവരോ തന്നെ ആലോചിക്കേണ്ട കാര്യമാണ്.

കൊല്ലത്തെ നായർസഭയുടെ വാശിപിടിച്ച തീരുമാനം അനുസരിച്ചു പ്രവർത്തിക്കുവാൻ തന്നെ നായർ സമുദായമോ അവരിലുള്ള സ്ഥാനാർത്ഥികളോ തീരുമാനിക്കുന്നപക്ഷം സംയുക്തകാൺഗ്രസിൻെറ പ്രവർത്തനപരിപാടി എന്തായിരിക്കണമെന്നാണു ആലോചിക്കുവാനുള്ളത്.

എസ്. എൻ. ഡി. പി. യോഗത്തെ സംബന്ധിച്ചിടത്തോളം ഈ ആലോചന പൂർത്തിയായി കഴിഞ്ഞിട്ടുണ്ടെന്നാണു എൻെറ അറിവ്. എന്നാൽ യോഗത്തിൻെറ പ്രവൃത്തി പരിപാടി എന്തെന്ന് വ്യക്തമാക്കുവാൻ യോഗത്തിൻെറ സമ്മതം എനിക്കു ലഭിച്ചിട്ടില്ല. കാൺഗ്രസിൽ ചേർന്നിരിക്കുന്ന മററു സമുദായങ്ങളുടെ പ്രവൃത്തി പരിപാടിയെക്കുറിച്ചു എനിക്കു സൂക്ഷ്മമായ അറിവൊന്നുമില്ല. ഈ മൂന്നു സമുദായങ്ങളോടും എനിക്ക് പൊതുവായി ചിലതു പറവാനുണ്ട്. നാലു സംവത്സരക്കാലം ഈ മൂന്നു സമുദായങ്ങളും യോജിച്ചുനിന്നു നടത്തിയ പ്രക്ഷോഭണത്തിൻെറ ഫലാനുഭൂതികളുള്ള സമയമാണു സമാഗതമായി വരുന്നതു. നിയമസഭയുണ്ടായി അരനൂററാണ്ടു കഴിഞ്ഞിട്ടും ഈ മൂന്നു സമുദായങ്ങളിൽ ഒരു സമുദായത്തിനുപോലും രാഷ്ട്രീയരംഗത്തിൽ എന്തെങ്കിലും ഒരു കാര്യം സമർത്ഥമായി പ്രവർത്തിക്കുവാനുള്ള ശക്തി പ്രകടിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നു ഞാൻ പറയുമ്പോൾ ഇതുവരെ ക്രൈസ്തവ-ഈഴവ-മുസ്ലീം സമുദായങ്ങളിൽ നിന്നു നിയമസഭാമെമ്പർമാരായിരുന്നിട്ടുള്ളവരെ അവഹേളിക്കയാണ് ഞാൻ ചെയ്യുന്നതെന്നു ആരും അർത്ഥമാക്കുകയില്ലല്ലോ. കഴിഞ്ഞകൊല്ലം കോന്നിയിൽ വച്ചുനടന്ന നായർ മഹാസമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്ന ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ പ്രസ്താവിച്ചതുപോലെ ഈ സംസ്ഥാനത്തിലെ ഏററവും രാഷ്ട്രീയപ്രബുദ്ധതയുള്ള സമുദായം നായർ സമുദായം തന്നെ എന്നു ഏതു മൂഢബുദ്ധിക്കും തോന്നത്തക്കവണ്ണം വ്യക്തമായ ഒരു റിക്കാർഡാണു കഴിഞ്ഞ അരനൂററാണ്ടു കാലത്തെ നിയമസഭാറിപ്പോർട്ടുകൾ രേഖപ്പെടുത്തി വച്ചിട്ടുള്ളതു. രാഷ്ട്രീയപ്രബുദ്ധത സംയുക്തസമുദായങ്ങൾക്കും ഉണ്ടെന്നു ഭാവിയിലുള്ള നിയമസഭാറിപ്പോർട്ടുകളിലെങ്കിലും രേഖപ്പെടുത്തിവെയ്ക്കേണ്ടതു, സംയുക്തസമുദായങ്ങളുടെ മറെറാരു മോക്ഷപ്രാപ്തിക്കുമല്ലെങ്കിൽ, ആത്മാഭിമാനസംരക്ഷണത്തിനെങ്കിലും ആവശ്യമാകുന്നു. തൊഴുത്തിൽകുത്തു കൂടാതെ സംയുക്തസമുദായങ്ങൾ ഏകോപിച്ചു പ്രവർത്തിക്കുമെങ്കിൽ തിരഞ്ഞെടുപ്പിൽ അവക്ക് വിജയം നിശ്ചയമാണെന്നു മാത്രമല്ല, ഒരു രാഷ്ട്രീയകക്ഷിയായി നിയമസഭയ്ക്കുള്ളിൽ നിന്നു പ്രവർത്തിച്ചു, അഭിമാനകരമായ രാഷ്ട്രീയപ്രബുദ്ധതാപാരമ്പര്യത്തിനു അടിസ്ഥാനമിടുവാനും സംയുക്തസമുദായങ്ങൾക്കു സാദ്ധ്യമായിത്തീരുന്നതാണ്. കാൺഗ്രസിൻെറ ഘടകസമുദായങ്ങളിൽ ഓരോന്നും ആത്മനാശകരമായ തൊഴുത്തിൽകുത്തിനിടയാക്കാതെ ഇതിനു ഒരുങ്ങുമോ എന്നു അചിരേണ തീർച്ചപ്പെടുത്താവുന്നതാണ്.

---

# ഗോവ

(എസ്. കെ. പൊറെറക്കാട്ട്)

പോർട്ടുഗീസുകാർക്ക് ഇൻഡ്യയിലെന്നല്ല, പൌരസ്ത്യരാജ്യങ്ങളിൽതന്നെയുള്ള ഒരു പ്രധാന സ്ഥലമാണ് ഗോവ. ഇന്ന് മിക്കവാറും നിർജ്ജീവമായി സ്ഥിതിചെയ്യുന്ന ആ പ്രദേശം ശോകപര്യവസായിയെങ്കിലും, അത്ഭുതകരമായ ഒരു ചരിത്രത്തെ സൃഷ്ടിച്ച ഒന്നാണ്. ഭരണംകൊണ്ടു ഗോവ ഇന്ന് ഇൻഡ്യയിൽനിന്നു വേറിട്ടു നില്ക്കുന്നുവെങ്കിലും, അതിന്റെ ഭാവി ഇൻഡ്യയുടെ ഭാവിയെ ആശ്രയിച്ചാണിരിക്കുന്നത് എന്നത് തീർത്തു പറയാം.

ഗോവയെ ജമ്മൻ ഗവമ്മെണ്ടിനു, പോർട്ടുഗീസ് ഗവമ്മെണ്ടു വിൽക്കുവാൻ ആലോചിച്ചുവരുന്നതായി ചില പത്രങ്ങളിൽ കണ്ട വർത്തമാനം ബ്രിട്ടീഷ്ഇൻഡ്യയിൽ ചില ഒച്ചപ്പാടുകളെല്ലാം ഉണ്ടാക്കിത്തീർത്തുവെങ്കിലും, ഗോവയിലെ പത്രങ്ങൾ അതിനു വലിയ പ്രാധാന്യമൊന്നും കൊടുത്തതായി കണ്ടില്ല. ഗോവാനിവാസികൾ അതിനെപ്പററി കാര്യമായി ചർച്ചചെയ്യുന്നുമില്ല. അവരുടെ ഈ അനാസ്ഥയുടെ കാരണം മനസ്സിലാക്കുവാൻ അധികമൊന്നും പ്രയാസമില്ല.

സാമ്രാജ്യത്വത്തിന്റെ മർദ്ദനത്തിൽപെട്ടു മരവിച്ചുപോയിരിക്കുന്ന ഗോവ, പോർട്ടുഗലിന്റെ ഇന്നത്തെ സർവ്വാധിപത്യഭരണത്തിൽനിന്നു ജമ്മനിയിലെ ഇപ്പോഴത്തെ നാസിഭരണത്തിലേക്കു കൈമാറുന്നതുകൊണ്ട്, ഇന്നുള്ള തങ്ങളുടെ നിസ്സാരസ്ഥിതിക്കും നിസ്സഹായസ്ഥിതിക്കും പറയത്തക്ക മാററമൊന്നും വന്നുചേരുന്നതല്ലെന്നും തങ്ങൾക്ക് യാതൊരു ലാഭനഷ്ടങ്ങളും അതുകൊണ്ട് ഉണ്ടാവുകയില്ലെന്നും ഗോവാനിവാസികൾക്ക് നല്ലപോലെ അറിയാം.

സാമ്രാജ്യത്വത്തിന്റെ അന്ധമായ ക്രൂരതാട്ടം ഇന്ന് ഗോവയെ അപരിഷ്കൃതത്വത്തിന്റെ പരിധിയിലേക്കു പിടിച്ചു വലിക്കുകയാണ് ചെയ്യുന്നത്. അവിടെ കുറച്ചു മുമ്പുവരെ സ്ഥാപിതമായിരുന്ന ഒരുതരം ജനകീയ ഭരണത്തിൻകീഴിൽ അവർക്കുണ്ടായിരുന്ന അവകാശവും അവരന്ന് അനുഭവിച്ചുപോന്നിരുന്ന അല്പമായ സ്വാതന്ത്ര്യവും ഇന്നവർക്കു അശേഷം നഷ്ടപ്പെട്ടുപോയിരിക്കുന്നു. ഇന്ന് പൊതുജനപ്രാതിനിധ്യം വഹിക്കുന്ന സഭകളോ, തിരഞ്ഞെടുക്കപ്പെട്ട ഭൂരിപക്ഷമോ അവിടെ ഇല്ല. പത്രപ്രവർത്തനസ്വാതന്ത്ര്യം കർശന നിയമങ്ങളാൽ നിഹനിക്കപ്പെട്ടിരിക്കുന്നു. ഭരണമേധാവികൾക്ക് രുചിക്കാത്ത പ്രാദേശികവാർത്തകളുടെ പ്രസിദ്ധീകരണം പോലും നിരോധിക്കപ്പെട്ടിരിക്കുന്നു. പോലീസുഭരണം നിഷ്ഠുരണം സർവ്വത്ര നൃത്തമാടുന്നു. ആരെയും കുററംചുമത്തി, വിചാരണചെയ്യാതെ അനിശ്ചിതകാലത്തേക്ക് തടവിലടയ്ക്കുന്നതു സാധാരണ സംഭവങ്ങളായിരിക്കുന്നു. ഗോവയുടെ മാതൃഭാഷയായ കൊങ്ങിണിഭാഷയെ, ഗവമ്മെൻറു സ്കൂളുകളിൽനിന്നു മററും ഗളഹസ്തംചെയ്ത്, തൽസ്ഥാനത്തു ബുദ്ധിമുട്ടേറിയതും ഉപയോഗശൂന്യമായതുമായ ഒരു വിദേശഭാഷയായ പോർട്ടുഗീസ് ഭാഷയെ പ്രതിഷ്ഠിച്ചിരിക്കുന്നു. അതിനാൽ അതു് പഠിക്കുവാൻ വിമുഖന്മാരായ തൊണ്ണൂറ് ശതമാനം ജനങ്ങളും നിരക്ഷരകുക്ഷികളായി, അടിമത്വത്തിന്റെ കാൽക്കൽ പൊറുക്കുവാൻ കൂടുതൽ സഹിഷ്ണുതയുള്ളവരായിത്തീർന്നിരിക്കുന്നു. നവീനരീതിയിലുള്ള കൈത്തൊഴിൽശാലകൾ നടപ്പിൽ വരുത്തുവാനുള്ള ശ്രമം ഗവമ്മെൻറിനു മുതലിറക്കുവാനില്ലാത്തതിനാൽ മുടങ്ങിക്കിടക്കുന്നു. മത്സരം ഭയന്നു മററാരെയും അതിനനുവദിക്കുന്നതുമില്ല. ആദായകരവും ആരോഗ്യത്തിനു ഹാനികരവുമായ ദേശീയമദ്യങ്ങൾ കണക്കില്ലാതെ ഉണ്ടാക്കി ജനങ്ങളുടെ ജീവരക്തത്തെ വററിക്കുന്നതിൽ ഗവമ്മെൻറ് വലിയ ഉത്സുകത കാണിക്കുന്നു. ഈ ദേശീയ മദ്യവില്പനയുടെ വരവിനത്തിൽ അഞ്ചിലൊരു ഭാഗമാണു ഗവമ്മെൻറിനു ലഭിക്കുന്നത്. ബ്രിട്ടീഷ്ഇൻഡ്യയിൽനിന്നുള്ള ഭക്ഷണസാധനങ്ങളുടെ ഇറക്കുമതിയിൽ പൊറുക്കുവാൻ വയ്യാത്ത ചുങ്കം ചുമത്തുന്നതുകൊണ്ട്, ഗോവയിലെ ജീവിതനിർവ്വഹണച്ചെലവ് ദൈനംദിനം വർദ്ധിച്ചുകൊണ്ടുവരുന്നു. തൊഴിലില്ലായ്മയും ഗോവയെ കണക്കിലേറെ ബാധിച്ചുതുടങ്ങിയിരിക്കുന്നു. സ്ത്രീജനങ്ങളിലൊരുഭാഗം ബോംബെയിൽപോയി വ്യഭിചരിക്കുന്നു. ആഫ്രിക്ക മുതലായ വിദേശരാജ്യങ്ങളിൽ ഉപജീവനാർത്ഥംപോയി താമസിക്കുന്ന ഗോവക്കാരുടെ സമ്പാദ്യത്തിലൊരുഭാഗംകൂടി ഗോവയുടെ ഭരണച്ചെലവിലേക്കു പോകുന്നുണ്ടെന്നു പറഞ്ഞാൽ അതെന്തൊരു ദുരിതം പിടിച്ച രാജ്യമാണെന്ന് ഏതാണ്ട് ഊഹിക്കാവുന്നതാണല്ലൊ.

അവിടത്തെ ഭരണമേധാവികളായ പോർട്ടുഗീസു ഉദ്യോഗസ്ഥന്മാർ ദുരഹങ്കാരികളും ദുഷ്പ്രഭുക്കന്മാരുമാണ്. ബ്രിട്ടീഷ് ഇൻഡ്യയിൽ ആകപ്പാടെ അനുഭവപ്പെടുന്ന മർദ്ദനശക്തി ഗോവയിൽമാത്രം പ്രത്യക്ഷപ്പെടുത്തുന്നുണ്ടെന്നു പറഞ്ഞാൽ അതു് അതിശയോക്തിയായിരിക്കയില്ല. രാക്ഷസീയമാംവണ്ണം ചൂഷണം ചെയ്യപ്പെടുന്ന ആ ചെറുരാജ്യം ഇന്ന് വെറും ജീവച്ഛവമായിത്തീർന്നിരിക്കയാണ്. ഗോവയുടെ പൂർവ്വചരിത്രമാലോചിച്ചുനോക്കുമ്പോൾ അക്കാലത്തു പ്രവർത്തിച്ച ഭയങ്കര പാതകങ്ങൾക്കുള്ള ഒരു നരകശിക്ഷ അനുഭവിക്കയാണോ ഇപ്പോൾ അതു എന്ന് ആർക്കും തോന്നിപ്പോകും. പല ദശാസന്ധികളും തരണംചെയ്തു ഇന്നത്തെ ഈ അനാശാസ്യസ്ഥിതിയിൽ എത്തിച്ചേർന്നിരിക്കുന്ന ഗോവയുടെ ഒരു സംക്ഷിപ്തചരിത്രവും ഒരു സന്ദർശകന്റെ നിലയിൽ ഈ ലേഖകനുണ്ടായ ചില അനുഭവങ്ങളുമാണ്



ജനറൽ ഹെർട്ട്സാഗ്

ബഹുമാനപ്പെട്ട ജനറൽ ഹെർട്ട്സാഗ് തെക്കേആഫ്രിക്കായിലെ പ്രധാന മന്ത്രിയാണ്. ബോവർയുദ്ധത്തിൽ ബ്രിട്ടീഷ്ഗവമ്മെൻറിന് എതിരായി പുറപ്പെട്ട സേനാനായകന്മാരിൽ ഒരാളാകുന്നു. തെക്കേആഫ്രിക്കയിലെ നിയമജ്ഞന്മാരിൽ അഗ്രഗണ്യനെന്ന് പ്രസിദ്ധിയുണ്ട്. ഈ നൂററാണ്ടാരംഭംമുതൽ മിക്കവാറും തുടർന്നുതന്നെ തെക്കേആഫ്രിക്കായിലെ മന്ത്രിസഭയിലെ ഒരംഗമാണ്. വയസ്സ് ഇപ്പോൾ 70 ആയി.

ഈ ലേഖനത്തിൽ വിവരിക്കവാൻപോകുന്നു.

പുരാണങ്ങളിലും മററും "ഗോവാപുരി" എന്നു വിളിക്കപ്പെടുന്ന നഗരം തന്നെയാണ് ഈ ഗോവ. രണ്ടാം ശതാബ്ദത്തിന്റെ ആരംഭം മുതൽ 1312-ാമാണ്ടുവരെ കദംബവംശരാജാക്കന്മാരാൽ ഈ പ്രദേശം ഭരിക്കപ്പെട്ടുപോന്നു. അസ്വാസ്ഥ്യത്താലും അസ്ഥിരതയാലും കത്തിനിറയ്ക്കപ്പെട്ട സംഭവബഹുലമായ അത്ഭുതചരിത്രത്തോടുകൂടിയ ഈ സ്ഥലം പിന്നീടു മഹമ്മദീയർ പിടിച്ചടക്കി. ക്രിസ്ത്വാബ്ദം 1312-ാമാണ്ടുമുതൽ 1370-ാമാണ്ടുവരെ ഇതു മുഹമ്മദീയരുടെ അധീനതയിൽതന്നെയായിരുന്നു. പിന്നീടതു വിജയനഗരസാമ്രാജ്യത്തോടു ചേർക്കപ്പെട്ടു. വിജയനഗരത്തിലെ ഹിന്ദുരാജാക്കന്മാരുടെ വിജയപൂർവ്വമായ ഭരണത്തിൻകീഴിൽ ഒരു ശതാബ്ദകാലത്തോളം അതു വളരെ അഭിവൃദ്ധിപ്രാപിച്ചു. എന്നാൽ വീണ്ടും ഗോവയുടെ ദൗർഭാഗ്യം തലപൊക്കിത്തുടങ്ങി. 1469-ൽ ഡെക്കാനിലെ ബാമിനി സുൽത്താൻ ഈ നഗരത്തെ ആക്രമിച്ചു കീഴടക്കിക്കളഞ്ഞു. ബാമിനിരാജ്യത്തിന്റെ വിഭജനത്തോടുകൂടി 1483-നു ശേഷം ഗോവ ബീജപ്പൂർ രാജാവായ യൂസഫ് അഡിൽഷായുടെ കൈവശത്തിൽവന്നുചേർന്നു.

അറബിക്കടലിൽ പറങ്കികളുടെ (പോർട്ടുഗീസുകാരുടെ) ആഗമനകാലം വരെയും അഡിൽഷായുടെ ഭരണത്തിൻകീഴിൽ തന്നെയായിരുന്നു ഗോവ. എന്നാൽ സാമ്രാജ്യദുർമ്മോഹികളായ പറങ്കികൾ 1510-ൽ ഈ നഗരത്തെ ആക്രമിച്ചു. അന്നുമുതൽ ഗോവ ഒരു നാട്ടുരാജാവിന്റെ കൈവശത്തിൽ നിന്നു ആറായിരം നാഴിക അകലെ കിടക്കുന്ന ഒരു യൂറോപ്യൻ കോയ്മക്കു അധീനമായിത്തന്നെയിരിക്കുന്നു.

പറങ്കികൾ ഗോവയെ സ്വർഗ്ഗതുല്യമാക്കിത്തീർപ്പാൻ പരിശ്രമിച്ചു. അവരുടെ പൌരസ്ത്യസാമ്രാജ്യത്തിന്റെ തലസ്ഥാനനഗരിയായി അവർ ഗോവയെ തന്നെ തെരഞ്ഞെടുത്തു. ഗോവയുടെ വാണിജ്യപരമായ പ്രശസ്തി ലോകമൊട്ടുക്കും പ്രസരിച്ചു. അതിന്റെ സമ്പൽസമൃദ്ധി സീമാതീതമായിത്തീർന്നു. 1575 മുതൽ 1625 വരെ ലോകത്തിലെ ഒരു പ്രധാന നഗരി തന്നെയായിരുന്നു ഗോവ. ആസ്തിയും പ്രശസ്തിയും, ശക്തിയും ഗാംഭീര്യവും, സ്വാതന്ത്ര്യവും സൌന്ദര്യവും എല്ലാം ഒന്നുചേർന്നു ഉച്ചസ്ഥാനത്തെ പ്രാപിച്ചിരുന്ന ആ അർദ്ധശതാബ്ദകാലത്തിൽ, ഗോവ ഭൂലോകത്തിലെ അമരാവതിതന്നെയായിരുന്നു. "കനകഗോവ" എന്നായിരുന്നു അതു അന്നു വിളിക്കപ്പെട്ടിരുന്നതു്. ബ്രിട്ടനെന്നു വേണ്ട ഏതൊരു യൂറോപ്യൻ കോയ്മയും തങ്ങളുടെ കിഴക്കൻ സാമ്രാജ്യത്തിൽ പറങ്കികൾ സൃഷ്ടിച്ച അന്നത്തെ ഗോവയെപ്പോലെ അതിസുന്ദരമായ ഒരു നഗരരത്നത്തെ ഇന്നേവരെ സൃഷ്ടിക്കുവാൻ സാധിച്ചിട്ടില്ല എന്ന സംഗതി സംശയംകൂടാതെ പറയാം. അത്രമേൽ മഹത്തരവും വിശേഷതരവുമായ ഒരു നഗരിയായിരുന്നു ഗോവ. ഗോവയുടെ ചരിത്രം ആദ്യന്തം വായിക്കുമ്പോൾ നശിച്ചുപോയ ഏതോ ഒരു റോമാ നഗരിയുടെ ചരിത്രമാണോ നാം വായിക്കുന്നതു എന്നു തോന്നിപ്പോകും.

ഗോവയിലെ തെരുവുകളിൽ അടിമകളെ വില്പനക്കു വെച്ചിരുന്നു. ഓരോതരം വാണിജ്യത്തിന്നും നഗരത്തിൽ വെവ്വേറെ തെരുവുകളുണ്ടായിരുന്നു. നാനാതരം രത്നങ്ങളും ചൈനാഭരണികളും പലതരം പട്ടുതരങ്ങളും പോർട്ടുഗലിൽനിന്നു നേരിട്ടു വരുത്തിയ സൂര്യകാന്തിപ്പട്ടു തുടങ്ങിയ തുണിത്തരങ്ങളും ലഹരിസാധനങ്ങളും സുഗന്ധദ്രവ്യങ്ങളും മററു ആഡംബരസാമഗ്രികളും അവിടെയെങ്ങും സുലഭമായിരുന്നു. ജനവാതിലിന്നു കണ്ണാടിച്ചില്ലുകളല്ലായിരുന്നു ഉപയോഗിച്ചിരുന്നതു്; കടഞ്ഞു മിനുക്കിയ ചിപ്പികളെക്കൊണ്ടായിരുന്നു അതുകൾ നിർമ്മിച്ചിരുന്നതു്. നഗരവാസികൾ സുഖത്തിൽ മുഴുകി മതിമറന്നു ദിനങ്ങൾ കഴിച്ചു. വിഷയഭോഗങ്ങളിൽ അവർ അടക്കവും ആചാരവും കൈവെടിഞ്ഞു. യൂറോപ്യൻ വനിതകൾ ആവരണാംശുകങ്ങൾ അണിഞ്ഞുകൊണ്ടായിരുന്നുവത്രെ ഈ വക സ്വതന്ത്രവും അനിയന്ത്രിതവുമായ ദുർനടപടികളിൽ പരസ്യമായി പങ്കുചേർന്നിരുന്നതു്.

എന്നാൽ ഡച്ചുകാരുടെ ആവിർഭാവത്തോടുകൂടി ഗോവയുടെ ചൈതന്യത്തിന് ഊനം തട്ടിത്തുടങ്ങി. 1603-ാമാണ്ടിലും, 1639-ാമാണ്ടിലും നഗരം ഡച്ചുകാരുടെ പടക്കപ്പലുകളാൽ വളയപ്പെട്ടു. എങ്കിലും നഗരത്തെ ഡച്ചുകാർക്കു കീഴടക്കുവാൻ കഴിഞ്ഞില്ല. പക്ഷെ അതുകൊണ്ടു മാത്രമായില്ല. ഗോവയുടെ അധഃപതനത്തിന്റെ പല ദുർല്ലക്ഷണങ്ങളും വേറെ കണ്ടുതുടങ്ങി. 1635-ൽ ഒരു വലിയ പകർച്ചവ്യാധി ഗോവയിലെ വളരെ നിവാസികളെ നശിപ്പിച്ചു. കച്ചവടം മിക്കവാറും അന്യരുടെ കൈവശത്തിലുമായി. 1683-ൽ മഹാരാഷ്ട്രർ ഗോവയെ ആക്രമിച്ചു. എന്നാൽ മുകിലരുടെ സന്ദർഭയോഗ്യമായ സാഹായ്യം ഹേതുവായി അക്രമികളുടെ ഉദ്യമം വിഫലമായിപ്പോയി. 1739-ൽ ചില ശത്രുക്കൾ വീണ്ടും ഗോവയെ ഭയപ്പെടുത്തി. എന്നാൽ തക്കസമയത്തിനു പോർട്ടുഗലിൽ നിന്നു സൈന്യസമേതം ഒരു പുതിയ ഭരണാധികാരി സമാഗതനായതോടുകൂടി ഗോവ വീണ്ടും കുറച്ചുകാലത്തേക്കു സുരക്ഷിതമായി. 1741-ൽ ഗോവയുടെ നേരെ സദാ കണ്ണുവെച്ചുകൊണ്ടിരുന്ന മഹാരാഷ്ട്രർ ആ നഗരത്തെ കയ്യേറി. 1759-ൽ മഹാരാഷ്ട്രരോടു് ഒരു സന്ധിചെയ്യുന്നതിന് പറങ്കികൾ നിർബന്ധിതരായി. പല കാരണങ്ങൾകൊണ്ടും 1695 മുതൽക്കു തന്നെ ഗോവയിലെ ജനസംഖ്യ ചുരുങ്ങുവാൻ തുടങ്ങിയിരുന്നു. അഭ്യന്തരകലഹങ്ങളും ആക്രമണങ്ങളും ഭയന്നു ജനങ്ങൾ അയൽപ്രദേശങ്ങളിലേക്കു മാറി താമസിക്കുവാൻ തുടങ്ങി. കൂടാതെ ഭരണീയരെ തൃപ്തിപ്പെടുത്തുവാൻ വേണ്ടുന്ന നയവും ഔദാര്യവും ഭരണകർത്താക്കളിൽ വിരള

ായിരുന്നു. വിദേശീയരുടെ ഭരണപരാജയത്തിന്റെ മൗലികകാരണം എവിടേയും ഇതുതന്നെയാണല്ലോ.

നഗരസ്ഥാപകനായിരുന്ന അൽഫോൺസോ ദേ അൽബ്യൂക്കർക്കിന്റെ ദീർഘദർശിത്വമൊ, ഭരണനൈപുണിയൊ അദ്ദേഹത്തിന്റെ അനുയായികളിൽ ഇല്ലാതിരുന്നതിനാൽ കാററത്തുവെച്ച കർപ്പൂരക്കട്ടപോലെ ഗോവയുടെ മഹിമ ദിനംദിനം കുറഞ്ഞുതുടങ്ങി. പോർട്ടുഗലിലെ വെറും മുപ്പതുലക്ഷം ജനങ്ങൾക്ക്, കൊള്ളക്കാരിൽനിന്നും കൈയേററക്കാരിൽനിന്നും ഈ പ്രാചീനനഗരിയെ സംരക്ഷിച്ചു കൈവശംവെച്ചു പോരാനുള്ള കഴിവു് കുറയുമെന്നു ക്രമേണ അവർക്കു ബോദ്ധ്യപ്പെട്ടുതുടങ്ങി. 1884, 1892, 1895, 1901, 1912 ഈ വർഷങ്ങളിൽ ഉണ്ടായ ആക്രമണങ്ങളും ആഭ്യന്തരകലഹങ്ങളും ഗോവയെ തകിടംമറിച്ചു. 1913 വരെ ഈ ആക്രമണങ്ങൾ തുടർന്നുകൊണ്ടിരുന്നു.

ഇന്നത്തെ ഗോവയെ നോക്കുക. 1935-ലാണു് ആ നിർഭാഗ്യ നഗരിയിലെ മണ്ണിൽ ചവിട്ടുവാനുള്ള ദൗർഭാഗ്യമൊ, ഭാഗ്യമൊ എനിക്കുണ്ടായതു്. ഒരു സാമ്രാജ്യത്തിന്റെ ശ്മശാനമാണു് ഇന്നു നാം അതിൽ ദർശിക്കുന്നതു്. ഒരു ദൈന്യതയും ശൂന്യതയും സർവ്വത്ര. ഭയജനകമായ ഒരേകാന്തതയും! ആ പ്രാചീന മഹിമയുടെയും പ്രചണ്ഡമായ സാമ്രാജ്യശക്തിയുടെയും പ്രേതങ്ങൾ പോലെ ചില ദേവാലയങ്ങളെ നാം ഇന്നു അവിടെ കാണുന്നു. ആ പ്രാഭവത്തിന്റെ വിശിഷ്ടങ്ങളായ അവശിഷ്ടങ്ങൾ അത്രമാത്രം! ആ പുരാതന സാമ്രാജ്യത്തിന്റെ മഹിമയും ഗരിമയും സഹ്യാദ്രിയുടെ ഉത്തുംഗസാനുക്കളിൽ മാത്രം ചെന്നൊളിച്ചു. ശരീരം ചുളി വീണു്, നരച്ചു കുരച്ചുകൊണ്ടിരിക്കുന്ന ഒരു മുത്തശ്ശിയെപ്പോലെ കാണപ്പെടുന്ന ആ ആഴിമാത്രം ആ പൂർവ്വമഹിമകളെ ഒരവ്യക്തഭാഷയിൽ ഇന്നും പാടിക്കൊണ്ടു സ്ഥിതിചെയ്യുന്നു. മുന്നൂറുകൊല്ലം ഒഴുക്കിയ രക്തനദികൾ ആ പ്രദേശങ്ങളിലെ മണ്ണിനെപ്പോലും ഫലപുഷ്ടിയുള്ളതാക്കിത്തീർത്തില്ല!

ഇന്നത്തെ തലസ്ഥാനനഗരി ആ പഴയ ഗോവയുടെ അടുത്തുതന്നെ സ്ഥിതിചെയ്യുന്നു. അതു് നോവാ ഗോവാ അഥവാ പാഞ്ചിം എന്നു പറയപ്പെടുന്ന സ്ഥലമാണു്. ഇതു് 1759-ാമാണ്ടു് മുതൽക്കു പോർട്ടുഗീസു് വൈസ്രോയിയുടെ താമസസ്ഥലവും പിന്നെ 1843 മുതൽ പറങ്കികളുടെ കിഴക്കൻ സാമ്രാജ്യത്തിന്റെ തലസ്ഥാനപുരിയും ആയിത്തീർന്നു. ചൈനായിലും ഇവർക്കു് ഇന്നും പേരിനു ചില സ്ഥലങ്ങളുണ്ടു്.

---

# അടുത്ത നിയമസഭാതിരഞ്ഞെടുപ്പ്

(എൻ. വി ജോസഫ്, ബി. എ., ബി. എൽ.,
സംയുക്തരാഷ്ട്രീയകാൺഗ്രസ് പാർലമെൻററിബോർഡ് ജനറൽസെക്രട്ടറി)



നിയമനിർമ്മാണസഭകളിലേക്കുള്ള തെരഞ്ഞെടുപ്പു് ആസന്നമായിരിക്കുന്ന ഈ അവസരം അവശസമുദായങ്ങളുടെ രാഷ്ട്രീയപ്രബുദ്ധതയും സംഘടനാപ്രബലതയും പരിപൂർണ്ണമായി പ്രത്യക്ഷപ്പെടേണ്ട ഒരു പ്രത്യേകഘട്ടമാകുന്നു. നിയമസമിതികളിലും ഉദ്യോഗസ്ഥമണ്ഡലങ്ങളിലും ഒരു സമുദായത്തിനു് അമിതമായ പ്രാതിനിദ്ധ്യം, ഇതരസമുദായത്തിനു അതിയായ അസമത്വം, ഇതാണു തിരുവിതാംകൂർ രാഷ്ട്രത്തിന്റെ ഒരു ദുരവസ്ഥ. നിയമസഭകളാൽ നിർദ്ദിഷ്ടങ്ങളായ മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുന്ന രാജ്യഭരണശകടം, സാമുദായികം, സാമ്പത്തികം ആദിയായ എല്ലാ തുറകളേയും തരണം ചെയ്യേണ്ടിയിരിക്കുന്നു. തിരുവിതാംകൂർ രാഷ്ട്രത്തിന്റെ ഈ ദുരവസ്ഥ ഹേതുവായി പ്രാതിനിദ്ധ്യമില്ലാത്ത സമുദായങ്ങൾക്കു ഭരണക്രൂടത്തിന്റെ ഓരോ ഘടകങ്ങളിലും ആ ഘടകങ്ങൾക്കു സ്പർശിക്കാവുന്ന നാനാമുഖങ്ങളായ പുരോഗമനമാർഗ്ഗങ്ങളിലും അവശതകളാണു് അനുഭവപ്പെടുന്നതു്. ഈ യാഥാർത്ഥ്യം ഗ്രഹിച്ചുകൊണ്ടാണു ജനസംഖ്യാനുപാതികമായ പ്രാതിനിദ്ധ്യത്തെ മുൻനിറുത്തി പൗരസമത്വവാദം ആരംഭിച്ചതു്. കഴിഞ്ഞ നാലുകൊല്ലത്തെ പരിത്യാഗപൂർവ്വമായ പരിശ്രമങ്ങളുടെ ഫലമായി ചില അവശതകൾക്കു ഗണ്യമായ ചില പരിഹാരം ലഭിക്കുന്നതിനു വേണ്ട പരിതസ്ഥിതികൾ നിർമ്മിക്കുവാൻ സാധിച്ചിട്ടുണ്ടു്. നിയമനംകൊണ്ടു മാത്രം തുച്ഛമായ പ്രാതിനിദ്ധ്യം ലഭിച്ചുകൊണ്ടിരുന്ന ഈഴവസമുദായത്തിനു് അസംബ്ളിയിൽ എട്ടും, കൌൺസിലിൽ മൂന്നും, മുസ്ലീംസമുദായത്തിനു് അസംബ്ളിയിൽ നാലും, കൌൺസിലിൽ രണ്ടും. ലത്തീൻകത്തോലിക്കർക്കു് അസംബ്ളിയിൽ മൂന്നും കൌൺസിലിൽ ഒന്നും സ്ഥാനങ്ങൾവീതം കിട്ടുവാനിടയായതു പരിഗണനീയമായ ഒരു പുരോഗതി തന്നെയാണു്. ക്ഷേത്രപ്രവേശന സ്വാതന്ത്ര്യം അധഃസ്ഥിതഹിന്ദുക്കൾക്കു കൈവന്നിരിക്കുന്നു. ഉദ്യോഗസ്ഥമണ്ഡലങ്ങളിലെ അസമത്വങ്ങളുടെ നിവാരണത്തിനായി പബ്ളിക്കു സർവീസുകമ്മീഷണരെ നിയമിച്ചിട്ടുണ്ടു്. ഇങ്ങനെ പരിപൂർണ്ണമല്ലെങ്കിലും ചില പുരോഗതികൾ ഉണ്ടായിരിക്കുന്നു. ഇവയെല്ലാം സമസ്തതിരുവിതാംകൂർ സംയുക്ത രാഷ്ട്രീയമഹാസഭയുടെ ഇക്കഴിഞ്ഞ നാലുകൊല്ലത്തെ പ്രയത്നഫലമാണെന്നു് ആരുംസമ്മതിക്കുമല്ലോ.

ഈ നേട്ടങ്ങളെ പൂർത്തീകരിക്കേണ്ട കടമ സംയുക്ത രാഷ്ട്രീയമഹാസഭയ്ക്കാണു്. അതുപോലെതന്നെ പ്രായപൂർത്തി വോട്ടവകാശം, ഉത്തരവാദിത്വഭരണം, കാർഷികവ്യവസായ താല്പര്യ പരിരക്ഷണം എന്നിങ്ങനെ രാഷ്ട്രീയക്കമ്മിററിയുടെ പരിപാടിയിൽ ഉൾപ്പെട്ടതും തുടർന്നു പ്രവൃത്തിപഥത്തിൽ എത്തിക്കേണ്ടതുമായ പല പ്രശ്നങ്ങളും അവശേഷിച്ചിട്ടുണ്ടു്. ഇപ്പോൾ സംലബ്ധമായിരിക്കുന്ന അവകാശങ്ങളെ സംരക്ഷിക്കുന്നതിനും, ഇതിനകം ലഭിക്കേണ്ടവയെ സമ്പാദിക്കുന്നതിനും, അവശസമുദായങ്ങളുടെ സുസംഘടിതമായ ഉറച്ച നില നിയമസഭയ്ക്കകത്തും പുറത്തും അവശ്യാവശ്യമാണു്. ആ സംഗതിയെപ്പററി ആലോചിക്കുമ്പോഴാണു് ഈ തെരഞ്ഞെടുപ്പിന്റെ പ്രാധാന്യം എത്രമാത്രമുണ്ടെന്നു പ്രത്യക്ഷമാകുന്നതു്. അതുകൊണ്ടു നിയമസഭകൾ വഴിയായി ഒരുവിധത്തിലും, ക്രൈസ്തവ-ഈഴവ-മുസ്ലീം സമുദായങ്ങളുടെ സംഘടനമൂലമായി വേറൊരുവിധത്തിലും യത്നിച്ചുകൊണ്ടിരിക്കേണ്ടതു് അവശസമുദായങ്ങളുടെ ഉന്നമനത്തിനു് ഒഴിച്ചുക്രൂടാത്തതാകുന്നു. സമുദായത്രയസംഘടന സുദൃഢമാക്കുന്നതിനോടുക്രൂടിത്തന്നെ യഥാർത്ഥജനപ്രതിനിധികളെ നിയമസഭകളിലേക്കു നിയോഗിക്കുന്ന കാര്യത്തിലും നിഷ്കർഷ ഉണ്ടായിരിക്കേണ്ടതാണു്. അവശസമുദായങ്ങൾക്കു ക്രൂടുതൽ പ്രാതി

നിധ്യം അനുവദിച്ചിട്ടുള്ള നിയമസമിതികളിലേക്കുള്ള ആദ്യത്തെ തെരഞ്ഞെടുപ്പാണിത്. ഓരോസമുദായത്തിൻെറയും പ്രാതിനിധ്യശക്തിക്ക് ഒരു പരിധി നിർണ്ണയിക്കുന്നത് ഒരുപക്ഷേ ഈ തെരഞ്ഞെടുപ്പായിരിക്കും. അധഃസ്ഥിത സമുദായങ്ങൾ യോജിച്ചുനിന്നു ബുദ്ധിപൂർവം പ്രവർത്തിക്കുന്നപക്ഷം അവരുടെ ശക്തിയെ വർദ്ധിപ്പിക്കുവാൻ അവർക്ക് ഒരു പ്രയാസവും നേരിടുന്നതല്ല. എന്നാൽ ദീർഘദൃഷ്ടിയോടുകൂടി പ്രവർത്തിക്കുന്നില്ലെങ്കിൽ ലഭിച്ചിട്ടുള്ള അവകാശങ്ങൾതന്നെ ഉപയോഗശൂന്യമായിത്തീരുകയും ഇനിയും സാധിക്കേണ്ട സംഗതികൾ അസാദ്ധ്യകോടിയിൽ പെട്ടുപോകയും ചെയ്യും.

അപ്രകാരമുള്ള ഒരു ദുസ്ഥിതിക്ക് ഇടംകൊടുക്കരുതെന്നുള്ള പരമോദ്ദേശത്തോടുകൂടിയാണ് സംയുക്തരാഷ്ട്രീയസഭ ഒരു പാർലിമെൻററി ബോർഡു രൂപവൽക്കരിച്ചിരിക്കുന്നത്. കത്തോലിക്കാ കാൺഗ്രസ്, എസ്. എൻ. ഡി. പി. യോഗം, കേരള ക്രൈസ്തവ സേവകസമിതി, മുസ്ലീംസർവീസ് ലീഗ്, ലത്തീൻ മഹാജനസഭ എന്നിങ്ങനെ സർവ്വസമ്മതിലഭിച്ചിട്ടുള്ള അവശസമുദായ മഹാസ്ഥാപനങ്ങളിൽനിന്നു തെരഞ്ഞെടുത്തയച്ചിട്ടുള്ളവരാണു പ്രസ്തുത ബോർഡിലെ അംഗങ്ങൾ. ഇങ്ങനെ രൂപീകൃതമായ ബോർഡിൽനിന്നു നിയോഗിക്കുന്ന ഏതൊരു സ്ഥാനാർത്ഥിക്കും പ്രസ്തുത മഹാസ്ഥാപനങ്ങളുടെയും തദ്വാരാ തിരുവിതാംകൂറിലെ അവശസമുദായങ്ങളുടെയും ഒട്ടുക്കുള്ള പ്രാതിനിധ്യം ഉണ്ടായിരിക്കുന്നതാണ്.

സമുദായങ്ങളുടെ ആഗ്രഹത്തിനും ബോർഡിൻെറ നിർദ്ദേശത്തിനും വിപരീതമായി സമ്മതിദാനം കൊടുക്കുന്നപക്ഷം അതു സ്വന്തനാശത്തിനുള്ള കോടാലിക്കു കൈയിട്ടു കൊടുക്കുന്നതിനോടു തുല്യമായിരിക്കും. അങ്ങനെ നമുക്കു നാം തന്നെ നാശകാരികളായിതീരാതിരിക്കുന്നതിനു സൂക്ഷിക്കേണ്ടതാണ്. അവശസമുദായങ്ങൾ അവരുടെ ആവശ്യങ്ങളെ വേണ്ടപോലെ അധികാരസ്ഥാനങ്ങളിൽ അറിയിക്കുന്നപക്ഷം അതിനു പരിഹാരമുണ്ടാക്കുവാൻ കരുണാനിധിയായ ഒരു മഹാരാജാവുതിരുമേനി നമുക്കുണ്ട്. അപാത്രങ്ങളിൽ സമ്മതിദാനം അർപ്പിക്കുന്നപക്ഷം അവശസമുദായങ്ങളുടെ ആവശ്യങ്ങളെ അപേക്ഷകളെ അരറിയിക്കാനാണ്? ജനപ്രതിനിധികളായി നിയമസമിതികൾക്കു പോകേണ്ടതു പൊതുകാര്യപ്രസക്തന്മാരും, പൊതുഗുണകാംക്ഷികളും, രാഷ്ട്രീയകാര്യങ്ങളിൽ അടുത്തിടപഴകി പരിചയമുള്ളവരും, പരസ്പരം വിശ്വാസമുള്ളവരുമായ മെംബറന്മാരായിരിക്കണം.



സർ ഒലിവർ ലാഡ്ജ്

പ്രസിദ്ധനായ ഒരു രസതന്ത്രശാസ്ത്രജ്ഞനാണ് സർ ഒലിവർ ജോസഫ്‌ലാഡ്ജ്. ഏറെക്കാലം ബർമ്മിങ്ങാം സർവകലാശാലാ പ്രിൻസിപ്പാളായിരുന്നു. കമ്പിയില്ലാക്കമ്പി ഏർപ്പാടിൻെറ കണ്ടുപിടിത്തക്കാരിൽ ഒരാളായിട്ടും ഇദ്ദേഹത്തെ ഗണിക്കപ്പെട്ടിരിക്കുന്നു. ശാസ്ത്രവും മതവും തമ്മിലുള്ള ഐക്യത്തിൽ വലിയ വിശ്വാസിയാണ്. വിലയേറിയ അനേക ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മനുഷ്യൻെറ മരണാനന്തരമുള്ള സ്ഥിതിയെപ്പററിയുള്ള അന്വേഷണങ്ങളിലാണ് ഇപ്പോൾ ശ്രദ്ധാലുവായിരിക്കുന്നത്. പ്രായമാണെങ്കിൽ 86 കഴിഞ്ഞു.

അങ്ങനെയാണെങ്കിൽ കൂടുതൽ പ്രയോജനവും സംയുക്തരാഷ്ട്രീയമഹാസഭയുടെ പദ്ധതി പൂർത്തീകരിക്കുന്നതിനു വളരെ എളുപ്പവും ഉണ്ടാകും.

1. പ്രായപൂർത്തി വോട്ടവകാശം സമ്പാദിക്കുക.

2. ഉത്തരവാദിത്വഭരണം സ്ഥാപിക്കുക.

3. ജനസംഖ്യാനുപാതികമായ പ്രാതിനിധ്യത്തിൻെറ പൂർത്തീകരണത്തിനു ശ്രമിക്കുക.

4. കൃഷികപ്രധാനമായ തിരുവിതാംകൂറിൽ കൃഷിയുടെ അഭിവൃദ്ധിക്കും കൃഷകരുടെ സാമ്പത്തികോൽക്കർഷത്തിനും വേണ്ടി പ്രയത്നിക്കുക.

5. ഉദ്യോഗമണ്ഡലം കൂടുതൽ പൊതുജനോപകാരപ്രദമാക്കുക.

6. മതപരവും സാമൂഹ്യപരവുമായ പുരോഗതി സുഗമമാക്കുക.

7. വിദ്യാപ്രചരണപരമായ ഉൽകൃഷ്ടപ്രവർത്തനങ്ങൾക്കുണ്ടാകുന്ന വിഘാതങ്ങളെ ദൂരീകരിക്കുക.

എന്നിങ്ങനെ സർവപ്രധാനങ്ങളായ ഏതാനും ലക്ഷ്യങ്ങളുടെ പ്രാപ്തിക്കായിരിക്കും അടുത്ത നിയമസഭവഴി സംയുക്തകാൺഗ്രസ് ശ്രമിക്കുന്നത്.

ഇപ്രാവശ്യത്തെ തെരഞ്ഞെടുപ്പിൻെറ സർവ്വതോമുഖമായ പ്രാധാന്യത്തെപ്പററി അവശസമുദായങ്ങൾ അവധാനപൂർവ്വം ആലോചിക്കണമെന്നും, അധഃസ്ഥിത സമുദായങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്ന സംയുക്ത പാർലമെൻററി ബോർഡിൽനിന്നു നിയോഗിച്ചിരിക്കുന്നസ്ഥാനാർത്ഥികൾക്കു സമ്മതിദാനം നൽകണമെന്നും പ്രത്യേകം അഭ്യർത്ഥിച്ചുകൊള്ളുന്നു.

—:—

## വിഷയവിവരം



THE KERALA KAUMUDI
VOL. 28 NO. 10




പുസ്തകം 28 നമ്പർ 10

1112 കുംഭം 24 ഞായർ

## അസംബ്ലി ഒന്നാംയോഗത്തിന്റെ ചരമരംഗം

പരിഷ്കരിച്ച നിയമസഭയുടെ പ്രധാനമണ്ഡലമായ അസംബ്ലിയുടെ ജീവിതകാലം നാലുകൊല്ലത്തേയ്ക്കായിരുന്നതു അവസാനിച്ചിരിക്കുന്നു. "അസംബ്ലിയും ഗവർമ്മെന്റുമായുള്ള ബന്ധം ഒരു കൂട്ടുവ്യാപാരമാണ്" എന്നു അസംബ്ലിയുടെ സമാപ്തിയിൽ ദിവാൻജി പ്രസ്താവിച്ചതായി കാണുന്നു. ഈ നാലുകൊല്ലത്തെ കൂട്ടുവ്യാപാരത്തിൽ നാട്ടിനുണ്ടായ ലാഭനഷ്ടങ്ങളെയും ധനകടബാദ്ധ്യതകളെയും സംബന്ധിച്ചുള്ള ബാലൻസ്ഷീറ്റു സമർപ്പിച്ചുകൊണ്ടല്ലെങ്കിലും ദിവാൻജി അതിനെസംബന്ധിച്ചു ഒരു പ്രസംഗംചെയ്തതിൽ വളരെ ഭദ്രമായിട്ടാണ് നാലുകൊല്ലത്തെയും പങ്കുവ്യാപാരം നടന്നതെന്നു പ്രസ്താവിച്ചിരിക്കുന്നു. ഈ അഭിപ്രായം പുറപ്പെടുവിച്ച ദിവാൻജിക്കു് നാലുകൊല്ലത്തെ വ്യാപാരത്തിൽ ഒടുവിലത്തെ അഞ്ചുമാസത്തെ വ്യാപാരത്തിന്റെ ചുമതലമാത്രമേയുള്ളു. മി. ആസ്റ്റിനും സർ എം. ഹബീബുള്ളായും ആയിരുന്നു ആദ്യത്തെ പ്രസിഡന്റന്മാർ. ആദ്യവസാനം ഡെപ്യൂട്ടിപ്രസിഡന്റു മി. ടി. കെ വേലുപ്പിള്ള തന്നെ ആയിരുന്നു. പാനൽ ഓഫ് ചെയർമെൻആയി ആണ്ടുതോറും ഗവർമ്മെന്റു ചിലരെ നിയമിക്കുക പതിവുണ്ടായിരുന്നു എങ്കിലും അവരാരും ആ സ്ഥാനത്തിൽ പ്രവേശിക്കുകയുണ്ടായിട്ടില്ല. പ്രസംഗപ്രിയന്മാരായ ഒട്ടുവളരെ മെമ്പർമാർ ഉണ്ടായിരുന്ന ഈ അസംബ്ലിയുടെ നാലുകൊല്ലത്തെ സമ്മേളനങ്ങളിൽ ഒട്ടുവളരെ പ്രസംഗങ്ങൾ നടന്നിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. പാസാക്കിയ പ്രമേയങ്ങൾക്കും ചോദിച്ച ചോദ്യങ്ങൾക്കും ഉപചോദ്യങ്ങൾക്കും മേശപ്പുറത്തുവയ്ക്കപ്പെട്ട പട്ടികകൾക്കും ലോഭമില്ലായിരുന്നു. ബഡ്ജറ്റു യോഗങ്ങളിൽ ഉപക്ഷേപങ്ങളും വെട്ടിക്കുറപ്പുകളും കുറെ ഏറെ നടന്നിട്ടുണ്ട്. പ്രമേയങ്ങൾ പലതും ഹാജരാക്കിയിട്ടുണ്ട്. പലരുടേയും ഗംഭീര പ്രസംഗങ്ങൾ കഴിഞ്ഞു പാസാക്കപ്പെട്ട പ്രമേയങ്ങളുടേയോ, തള്ളപ്പെട്ട പ്രമേയങ്ങളുടേയോ, പിൻവലിക്കപ്പെട്ട പ്രമേയങ്ങളുടേയോ, കണക്കുകൾ താരതമ്യപ്പെടുത്തിയാൽ പിൻവലിക്കപ്പെട്ടവ ഏററവും കൂടുതലും തള്ളപ്പെട്ടവ അതിലും കുറവും സ്വീകരിക്കപ്പെട്ടവ എല്ലാററിലും കുറവും ആയിരിക്കുമെന്നാണു തോന്നുന്നതു്. പാസാക്കപ്പെട്ട പ്രമേയങ്ങളിൽ ഗവർമ്മെന്റു നടപ്പാക്കിയവയോ, നടപ്പാക്കാത്തവയോ ഏതാണ് അധികമെന്നു കണക്കാക്കിയാൽ നടപ്പാക്കിയ പ്രമേയങ്ങൾ അരിച്ചെടുക്കേണ്ടിവരുമെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. കരം നൂററിനു ഇരുപത്തഞ്ചുവീതം കുറയ്ക്കണമെന്നു ഒരിക്കലും, നൂററിനു അമ്പതു് വീതം കുറയ്ക്കണമെന്നു പിന്നീട് ഒരിക്കലും പ്രമേയം പാസാക്കി. നൂററിനു പന്ത്രണ്ടര വീതം ഗവർമ്മെന്റു കുറവുചെയ്തു. ഇങ്ങനെയൊരു കുറവു നിയമസഭക്കാർ വരുത്തിയതു് നിമിത്തം കരമൊടുക്കുകാരായ നാട്ടുകാർക്കു ഉണ്ടായ ലാഭം എത്ര മഹത്തരമായിട്ടുള്ളതെന്നോർക്കുമ്പോൾ നിയമസഭയേയും ഗവർമ്മെന്റിനേയും മുക്തകണ്ഠം അഭിനന്ദിക്കാതെ തരമില്ല. നൂററിനു പന്ത്രണ്ടര ലാഭം കരമൊടുക്കുകാർക്കുണ്ടായപ്പോൾ നാലു ചക്രം കരമൊടുക്കുള്ളവനു ഒരു ചക്രവും നാലണ കരമൊടുക്കുള്ളവനു് ഒരണയും ആണ്ടൊയ്ക്കു് ലാഭമുണ്ടായിട്ടുണ്ട്. ഇത്ര മഹത്തായ ലാഭം നാട്ടുകാർക്കുണ്ടായപ്പോൾ ഗവർമ്മെന്റിനുണ്ടായ എത്രയും നിസ്സാരമായ നഷ്ടം നാലോ അഞ്ചോ ലക്ഷം രൂപമാത്രമേ ആയിരിക്കുന്നുള്ളു. ഇതിൽ കൂടുതലായി എന്തെങ്കിലും ഒരു ലാഭം നാട്ടിനു വരുത്തുവാൻ ഈ നാലുകൊല്ലത്തിനകം മററു വല്ല നിയമസഭയ്ക്കും സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. പക്ഷേ വലിയ കരമൊടുക്കുകാരായ മെംബർമാർക്കു കുറേലാഭം ഇതുകൊണ്ടുണ്ടായിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ. ഉദ്യോഗസ്ഥന്മാരുടെ ശമ്പളം കുറയ്ക്കണമെന്നു തുടരെ പ്രസംഗങ്ങൾ നടന്നു എങ്കിലും പണ്ടുണ്ടായിട്ടില്ലാത്ത വിധം കൂടിയ ശമ്പളത്തിൽ ചിലരെ നിയമിക്കുകയാണ് ഗവർമ്മെന്റു ചെയ്തിട്ടുള്ളതു്. ഉദ്യോഗസ്ഥന്മാർക്കു് കാലാവധി നീട്ടിക്കൊടുക്കരുതെന്നു പ്രസംഗിക്കയാണ് അനുദ്യോഗസ്ഥന്മാർ അനവരതം ചെയ്തുകൊണ്ടിരുന്നതെങ്കിലും കാലാവധി നീട്ടിയും പിന്നെയും നീട്ടിയും കൊടുക്കുകയാണു ഗവർമ്മെന്റു ചെയ്തുകൊണ്ടിരിക്കുന്നതു്. ഗവർമ്മെന്റും ജനങ്ങളുംകൂടിയുള്ള ഇത്തരം കൂട്ടുകച്ചവടത്തിലെ കച്ചവടരഹസ്യം എന്തെന്നു ഞങ്ങൾക്കു മനസ്സിലായിട്ടില്ല. കാര്യക്ഷമത നോക്കിയാണു നിയമനങ്ങളെന്നു ഗവർമ്മെന്റു ഉറപ്പിച്ചു പറയുന്നതിനു തക്കവണ്ണം ഉദ്യോഗസ്ഥന്മാരുടെ കാര്യക്ഷമതക്കുറവിനെക്കുറിച്ച് ഉറപ്പിച്ചുള്ള പ്രസംഗങ്ങളും മുറയ്ക്കു നടന്നിട്ടുണ്ട്. വളരെ സൌഹാർദ്ദത്തോടുകൂടിയാണ് വർഗ്ഗീയമത്സരകാലത്തെ അസംബ്ലി നടന്നതെന്നും ഭിന്നവർഗ്ഗ മെമ്പർമാർ തമ്മിൽ സൌഹാർദ്ദത്തോടുകൂടിയാണ് പെരുമാറിയതെന്നും അഭിമാനിച്ചുകാണുന്നുണ്ട്. ഈ നാലുകൊല്ലം നടന്നിട്ടുള്ള പന്ത്രണ്ടിലധികം സമ്മേളനങ്ങളിൽ സ്പഷ്ടവും അസ്പഷ്ടവുമായ വർഗ്ഗീയ സ്വരയുടെ ശ്വാസം ഏ

ല്ലാതെ ഒരു സമ്മേളനമെങ്കിലും നടന്നിട്ടുണ്ടോ എന്ന് സംശയമാണ്.

തിരുവിതാംകൂറിന്റെ സാമ്പത്തികവും രാഷ്ട്രീയവുമായ ഭാവിനയങ്ങളെ സംബന്ധിച്ചു ദിവാൻജി ചിലതൊക്കെ പ്രസ്താവിച്ചിട്ടുണ്ട്. അതനുസരിച്ച് പ്രവർത്തിക്കുവാൻ പുതിയ അസംബ്ലിയുടെ സഹായം ഉണ്ടാകണമെന്നു ദിവാൻജി ആഗ്രഹിച്ചു. ഈ ആഗ്രഹം സഫലമാകാതെ പോവുകയില്ലെന്നാണു ഞങ്ങളുടെ വിശ്വാസം. എന്നാൽ ഒരു സംഗതി ഈ സന്ദർഭത്തിൽ ഞങ്ങൾക്കു പറയേണ്ടതായിട്ടുണ്ട്. സർ എം. ഹബീബുള്ള ഒരിക്കൽ നിയമസഭയുടെ രണ്ടു മണ്ഡലങ്ങളുടേയും യോജിച്ചുള്ള ഒരു സമ്മേളനം വിളിച്ചു കൂട്ടി ഗവൺമെന്റു ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്ന ചില വൻകാര്യങ്ങളെക്കുറിച്ചു ദീർഘമായ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തെ വിമർശിച്ചു മാന്യ "മലയാളി" അന്നു പ്രസ്താവിച്ചതു അദ്ദേഹത്തിന്റെ പ്രസംഗത്തിൽകണ്ട ഒട്ടുവളരെ കാര്യങ്ങളിൽ ഒന്നെങ്കിലും അദ്ദേഹം പോകുന്നതിനകം നടന്നുകണ്ടാൽ കൊള്ളാമെന്നായിരുന്നു. ജനങ്ങളുടെ ഉള്ളിൽ വലുതായ ആശയെ അങ്കുരിപ്പിക്കുന്ന അനേകം പ്രസംഗങ്ങൾ സർ സി. പി. ഇതിനകം ചെയ്തിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ പ്രസംഗത്തിനു ഒരു പ്രത്യേകതയുണ്ട്. ചില കാര്യങ്ങളിൽ പ്രാരംഭക്രിയ നടത്തിവച്ചുകൊണ്ടും മററു കാര്യങ്ങളിൽ പ്രാരംഭക്രിയകൾക്കുള്ള ശ്രമങ്ങൾ അടുപ്പിച്ചു വച്ചുകൊണ്ടും ആയിരിക്കും അദ്ദേഹം പ്രസംഗിക്കുന്നതു്. അതിനാൽ "മലയാളി" പ്രസ്താവിച്ചതുപോലെ സർ സി. പി. പോകുന്നതിനു മുമ്പു അദ്ദേഹം പ്രസംഗങ്ങൾ മൂലം ജനഹൃദയത്തിൽ അങ്കുരിപ്പിച്ചിട്ടുള്ള ആശകളിൽ ഒന്നെങ്കിലും നിറവേററിക്കൊണ്ടു് പോകണമെന്ന് പറയേണ്ടതില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. പല വലിയ കാര്യങ്ങളും അദ്ദേഹം ഇതിനകം ചെയ്തിട്ടുണ്ടല്ലോ.

സി. കേശവൻ
ബന്ധനത്തിൽ
ഇന്നു് 464 ദിവസം

# തലയ്ക്കുണ്ടായ മുറിവിന് ധാരകോരേണ്ടതു് കാലിനല്ല

(കെ. ആർ. നാരായണൻ)

ചരിത്രമുള്ള സമുദായക്കാർ ഭാഗ്യവാന്മാരാണെന്നൊരഭിപ്രായമുണ്ട്. അതു് ശരിയാണെങ്കിൽ ശോഭനമായ ഭൂതകാലചരിത്രമുള്ളവരും, അവിസ്മരണീയമായ വർത്തമാനകാലചരിത്രം ഉണ്ടാക്കുന്നവരുമായ ഈഴവർ മഹാഭാഗ്യവാന്മാരാണല്ലോ. കഴിഞ്ഞ അരശതാബ്ദ കാലത്തിനുള്ളിൽ പ്രയാസങ്ങളേയും പ്രതിബന്ധങ്ങളേയും ജയിച്ചു പുരോഗമനംചെയ്തു വളർന്നുവരുന്ന ഈഴവസമുദായത്തോടു അക്കാര്യത്തിൽ സാദൃശ്യം വഹിക്കുവാൻ ഇൻഡ്യയിൽ ഒരു സമുദായവും ഇല്ല. ഈ അഭിപ്രായത്തോടു നമ്മുടെ നവചിന്താവാർത്തമനും ഗാന്ധിയും രാജഗോപാലാചാരിയും മററും യോജിച്ചു അഭിപ്രായം രേഖപ്പെടുത്തിട്ടുള്ളതു ഈയിടെയാണല്ലോ. സാമ്രാജ്യ ചരിത്രത്തിൽ ജപ്പാനുള്ള സ്ഥാനമാണു സമുദായ ചരിത്രത്തിൽ ഈഴവർക്കുള്ളതു്. അനവധി സാമ്രാജ്യങ്ങളുടെ പിന്നിൽ കിടന്ന ജപ്പാൻ സ്വന്ത പരിശ്രമഫലമായി ഗണനീയ സാമ്രാജ്യങ്ങളുടെ മുന്നണിയിൽ വന്നു. നിരവധി സമുദായങ്ങളുടെ പിന്നിൽ കിടന്ന ഈഴവർ സ്വന്ത പരിശ്രമഫലമായി ഗണനീയ സമുദായങ്ങളുടെ തുല്യതയിലെത്തി. ഈഴവരുടെ അഭിപ്രായസ്വാതന്ത്ര്യവും സംഘടനാശക്തിയും ആർക്കും അസൂയ ഉണ്ടാക്കും. ഈ നിലകൊണ്ടു നാം സംതൃപ്തരാകരുതു്. ദീർഘമായ സാമുദായിക സഞ്ചാരത്തിന്റെ ഏതാനും കാലടികൾ മാത്രമെ നാം കടന്നുകഴിഞ്ഞിട്ടുള്ളു. ലക്ഷ്യത്തിലെത്തുന്നതിനു മുമ്പ് കാണുന്ന ക്ഷേത്രങ്ങളിലേയും വഴിയമ്പലങ്ങളിലേയും വൃക്ഷങ്ങളുടെ ശീതളച്ഛായയിലെ കുളിർകാററും തൂമണവും ഏററു നാം നമ്മുടെ ലക്ഷ്യം മറന്നു പോകരുതു്. വഴിപിഴയ്ക്കരുതു്. കാലടികൾ കുഴയ്ക്കരുതു്.

ചില ഊരാഴ്മക്ഷേത്രങ്ങളിൽ ഇവിടെയുള്ള ഈഴവർ കയറുവാൻ ധൃതിപ്പെടുന്നതായി ഒരു നായർ മാന്യൻ പ്രസംഗിച്ചുകേട്ടു. ഇതു അത്ഭുതവും നേരമ്പോക്കുമായി തോന്നുന്നു. ഈഴവർക്കു അനവധി ക്ഷേത്രങ്ങളുണ്ട്. മഹാരാജാവു തിരുമേനി തിരുവിതാംകൂറിലെ സർക്കാർക്ഷേത്രങ്ങളെല്ലാം തുറന്നു തന്നു കഴിഞ്ഞിരിക്കുന്നു. ഈ നിലയിൽ ഊരാഴ്മ ക്ഷേത്രങ്ങളുടെ ഇരുളടഞ്ഞ മതില്ക്കുള്ളിൽ കയറുവാൻ പ്രകാശചിത്തരായ ഈഴവർ എന്തിനാണു വെപ്രാളം കാണിക്കുന്നതു്. ആവക ക്ഷേത്രങ്ങളെല്ലാം മാമൂലിന്റെ ശവഗോപുരങ്ങൾപോലെ, സനാതനമെന്നും പുരാതനമെന്നും ഉൽഘോഷിക്കുന്ന ഹിന്ദുമതത്തിന്റെ കരിനിഴൽപോലെ ഇനിയും നിന്നുകൊള്ളട്ടെ.

സമുദായമൈത്രി. അതെ അതൊരു മധുരമനോഹരമായ പദം തന്നെയാണ്. ഉച്ചനീചത്വങ്ങളും ജാതിവ്യത്യാസങ്ങളും നിലനിറുത്തിക്കൊണ്ടു സമുദായമൈത്രി പുലർത്താമെന്നും വളർത്താമെന്നും കരുതുന്നതു വെറും അസാദ്ധ്യമാണ്. തലയ്ക്കുവന്ന മുറിവിനു കാലിനു കോരുന്ന ധാരപോലെ അതു പ്രയോജനശൂന്യമാണ്. ഹിന്ദുക്കൾ തമ്മിലാണല്ലൊ ഇപ്പോൾ മൈത്രി ഉടനെ കൂടിയേ കഴിയൂ എന്നുപറയുന്നതു്. ഈ മൈത്രി പ്രസംഗക്കാരിൽ എത്രപേർക്കു ജാതിചിന്തയിൽനിന്നും ജാതിവ്യത്യാസത്തിൽനിന്നും വിമുക്തരാകുവാൻ കഴിയുമെന്നു ഞാൻ വിനയപൂർവം ചോദിച്ചുകൊള്ളുന്നു.

എസ്. എൻ. ഡി. പി. യോഗത്തിനു രാഷ്ട്രീയമായ ഒരു ലക്ഷ്യവും അതിനുള്ള ചില കർമ്മപരിപാടികളും ഉണ്ട്. ആ പരിപാടിയിൽ വൈരത്തിനും വൈരാഗ്യത്തിനും സ്ഥാനമില്ല. ഈഴവരുടെ സമുദായതാല്പര്യങ്ങൾ പരിരക്ഷിക്കുവാൻ കഴിവുള്ള എല്ലാവരോടും യോഗം സഹകരിക്കുന്നതായിരിക്കും. ഈഴവൻനന്നാകണമെന്നുള്ളതാണു അവന്റെ മുഖ്യലക്ഷ്യം. അതോടുകൂടി മററു സമുദായങ്ങൾ നന്നാകുവാനും കഴിവതു ചെയ്യും. പക്ഷെ അന്യസമുദായ വൃക്ഷങ്ങളുടെ വളർച്ചയ്ക്കു വളമാകുവാൻ ഇനി ഈഴവൻ നിശ്ചയിച്ചിട്ടില്ല. ഈഴ

## പത്തനംതിട്ട തിരഞ്ഞെടുപ്പ്

സംയുക്തരാഷ്ട്രീയ കാൺഗ്രസിൽനിന്ന് ശ്രീമൂലം അസംബ്ളിയിലേക്കു പത്തനംതിട്ട നിയോജകമണ്ഡലത്തിൽ സ്ഥാനാർത്ഥിയായി വരിച്ചിരിക്കുന്ന മി: ടി. എം. വറുഗീസ് ബി. എ., ബി. എൽ. ന്റെ സ്ഥാനാർത്ഥിത്വത്തെ പ്രഖ്യാപനം ചെയ്യുന്നതിനായി ഈയിടെ പത്തനംതിട്ട മുറപ്പിറമണ്ണിൽവച്ചുകൂടിയ ക്രൈസ്തവ-ഈഴവ-മുസ്ലിം സംയുക്തമഹാസമ്മേളനത്തിൽചെയ്ത ഏതാനംപ്രസംഗങ്ങളുടെ സാരം താഴെചേർക്കുന്നു.

മി: കണ്ണാറെഗോപാലപ്പണിക്കർ
വക്കീൽ, ചെങ്ങന്നൂർ

ഞങ്ങളുടെപാർലിമെൻററിബോർഡിന്റെയും പ്രസിഡണ്ടായിട്ട് മി. വറുഗീസിനെ തെരഞ്ഞെടുത്തിരിക്കുന്നു. അദ്ദേഹത്തെ നിയമസഭയിലേക്ക് അയയ്ക്കുന്നതിന് നാം സർവാത്മനാ പ്രവർത്തിക്കണം. അതു സാധിക്കതന്നെ ചെയ്യും. "സംയുക്തത്തെ" തകർക്കാൻ പലരും ദുരുപായം പ്രയോഗിക്കുന്നുണ്ട്. എന്നാൽ അതിന്റെ ഘടന ശിഥിലമാക്കാൻ ആർക്കും സാദ്ധ്യമല്ല. ഇപ്പോൾ നമ്മുടെ നേരെ വയ്ക്കുന്ന ചക്കരവാക്കുകൾ വിശ്വസിക്കരുതേ. ചെങ്ങന്നൂർ നിയോജകമണ്ഡലത്തിൽനിന്നു മി. റി. കെ. മാധവനെ അയയ്ക്കാമെന്നുപറഞ്ഞു. മി. മാധവൻ വന്നപ്പോൾ 7000 രൂപ ചെലവിനുവേണ്ടി മുൻകൂർ കെട്ടിവയ്ക്കണമെന്നു പറഞ്ഞ അന്നത്തെ ചക്കരവാക്കുകാരായ സ്നേഹിതന്മാരെ ഞാനിപ്പോഴും ഓർക്കുന്നു. ഇന്നുപറയുന്നവരും ഴവർ അവരുടെ അവകാശങ്ങൾ സമ്പാദിക്കുവാൻ അന്യന്മാരോടു പിണങ്ങുവാനും ഇണങ്ങുവാനും ഒരുക്കമാണ്. അടുത്ത മേടത്തിൽ തെരഞ്ഞെടുപ്പുവരുന്നു. ഒരു വലിയ രാഷ്ട്രീയശക്തി ഇപ്പോൾ നമ്മിൽ നിക്ഷിപ്തമായിട്ടുണ്ട്. അതു പാഴിലാക്കരുത്. ആ ശക്തി കൈവശം വന്നതു എസ്. എൻ. ഡി. പി. യോഗത്തിന്റെ അക്ഷീണവും അനവരതവുമായ ശ്രമംമൂലമാണ്. അതു വിനിയോഗിക്കുന്നതിൽ യോഗത്തിനു ചില അഭിപ്രായങ്ങളുണ്ട്. നിങ്ങളെ സമീപിക്കുന്ന സ്ഥാനാർത്ഥികൾ ആരായിരുന്നാലും യോഗത്തിൽചെന്നു അവരുടെ യോഗ്യതകൾ പറയുവാൻ പറയണം. ഈ നിലവരെ കൊണ്ടുവന്നുകഴിഞ്ഞാൽ നമ്മെക്കുറിച്ചും നമ്മുടെ യോഗത്തിന്റെ ഘടനയെക്കുറിച്ചും ഉള്ള മതിപ്പും ബഹുമാനവും എന്തായിരിക്കും? സമുദായത്തിനു ചരിത്രമുണ്ടാക്കുന്ന നിങ്ങൾ ഈവിധം അന്തസ്സുള്ള ചരിത്രം ഉണ്ടാക്കുവാൻ ശ്രമിക്കുവിൻ.

അവരെക്കാൾ ഒട്ടും മെച്ചമല്ല. അതിനാൽ കാപട്യവാക്കുകളെ വിശ്വസിക്കാതെ നമ്മുടെ സംഘടിതശക്തിയായ സംയുക്തത്തെ പരിപാലനം ചെയ്തു വിജയം കരസ്ഥമാക്കുക.

മി: കെ. ടി. തോമസ്
വക്കീൽ, തിരുവനന്തപുരം

ക്രൈസ്തവസമുദായത്തിന്റെ കർത്തവ്യം എന്തെന്ന് അന്യസമുദായത്തിൽനിന്നും വിദൂരസ്ഥലങ്ങളിൽ നിന്നും ആളുകൾ വന്ന് ഉൽബോധിപ്പിക്കേണ്ടതായി വന്നതിൽ അത്ഭുതപ്പെടുന്നു. നമ്മെ സർവ്വപ്രധാനമായി അഭിമുഖീകരിക്കുന്ന ഒരു പ്രശ്നം അടുത്തുവരുന്ന നിയമസഭയിലേക്കു സ്ഥാനാർത്ഥികളെ തെരഞ്ഞെടുത്തയയ്ക്കുന്ന സംഗതിയത്രെ. നമ്മുടെ പരിശ്രമത്തിന്റെ ശുഭപരിണാമം കാണുവാൻ സംയുക്തരാഷ്ട്രശക്തിയുടെ ജനയിതാവായ മി. ഈ. ജെ. ജോൺ ഇപ്പോഴും നോക്കിക്കൊണ്ടിരിക്കുന്നു. നമ്മുടെ സംയുക്തശ്രമത്തിൽ വല്ല പരാജയവും ഉണ്ടാകുന്നപക്ഷം നമുക്കുമാത്രമല്ല, ആർജ്ജവമാനസനായ മി. ഇ. ജെ. ജോണിനുകൂടെയും അതു് അസഹനീയമായ സങ്കടത്തിനു കാരണമായിരിക്കും. അങ്ങനെ ഒരു സംഭവത്തെപ്പറ്റി കേൾക്കുന്നതിനു ധർമ്മചിത്തനായ ഒരു വീര സന്താനത്തിന്റെ—അനിഷേദ്ധ്യനേതാവായ ഒരു പുരുഷസിംഹത്തിന്റെ—നമ്മുടെ അഭ്യുദയത്തെ കാംക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു മാന്യദേഹത്തിന്റെ—വിശ്രമവേളയിൽ അദ്ദേഹത്തിനു ഹൃദയശല്യമുണ്ടാകുന്നതിന്, നാം നിമിത്തം ഇടയാകുന്നുവെങ്കിൽ അതു ഗണ്യമായ ഒരു കൃത്യവിലോപമായിരിക്കും. അതിനു നാം കാരണക്കാരാകയില്ല എന്നു വിശ്വസിക്കുന്നു. ഇപ്പോഴും നമ്മുടെ വിജയത്തിന് അദ്ദേഹം ആഗ്രഹിച്ചും പ്രാർത്ഥിച്ചും കൊണ്ടിരിക്കുന്ന നിലയ്ക്കു അദ്ദേഹത്തിന്റെ മനസ്സമാധാനത്തിനു വേണ്ടി നാമും സർവാത്മനാ പരിശ്രമിക്കേണ്ടതാണ്.

മി: എച്ച്. ഹരിഹരയ്യർ
വക്കീൽ, കൊല്ലം

മി. വറുഗീസിനെപ്പറ്റി ചില കാര്യങ്ങൾ പറവാനാണ് ഞാൻ ഇവിടെ വന്നിരിക്കുന്നത്. എന്റെ 25 കൊല്ലത്തെ പരിചയത്തിൽ മി. റി. എം. വറുഗീസിനെപ്പോലെ മഹായോഗ്യനായ ഒരു ദേഹത്തെ കാണാൻ സാധിച്ചിട്ടില്ല. കൊല്ലത്തു മാത്രമല്ല എവിടെ നോക്കിയാലും നിസ്വാർത്ഥപരമായ ജീവിതം, അനന്യസാധാരണമായ ധിഷണാശക്തി, അതുല്യമായ വ്യക്തിമാഹാത്മ്യം, അസൂയാജനകമായ നിയന്ത്രണപ്രാപ്തി എന്നീ ഗുണഗണങ്ങളുടെ സമ്മിളിതശക്തി കേന്ദ്രീകരിച്ചിരിക്കുന്ന വേറൊരു വ്യക്തിയെ കാണുക എന്നുള്ളതു് പ്രയാസമാണ്. പത്തനംതിട്ട നിയോജകമണ്ഡലത്തിലേക്കു സ്ഥാനാർത്ഥിയായി ഇദ്ദേഹത്തെ ലഭിച്ചതു് അതിന്റെ ഭാഗ്യോദയം തന്നെ. കൊല്ലത്തായിരുന്നെങ്കിൽ യാതൊരു എതിരുംകൂടാതെ അദ്ദേഹത്തെ നിയമസഭയ്ക്കു് അയയ്ക്കുമായിരുന്നു. അദ്ദേഹത്തെ ഞങ്ങളുടെ പ്രതിനിധിയായി അയപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. പക്ഷെ സംയുക്ത പാർല്ലമെൻററിബോർഡിന്റെ അനിഷേദ്ധ്യനിർദ്ദേശത്തെ ഭേദപ്പെടുത്താൻ നിവൃത്തിയില്ലാത്തതുകൊണ്ടും പത്തനംതിട്ടയ്ക്കു—നിങ്ങളുടെ രാഷ്ട്രീയപ്രബുദ്ധതയ്ക്കു്—പററിയദേഹം അദ്ദേഹം ആയതുകൊണ്ടും അദ്ദേഹത്തെ അയയ്ക്കുന്ന കാര്യത്തിൽ നിങ്ങൾ സർവാത്മനാ പരിശ്രമിക്കുമെന്നു വിശ്വസിക്കുന്നു. നിങ്ങളുടെ ഭാഗ്യത്തെപ്പററി കേട്ടുകൊണ്ടും അദ്ദേഹത്തിന്റെ യോഗ്യതയെപ്പററി അറിയാവുന്നതുകൊണ്ടും ഇത്രയും പ്രസ്താവിക്കുന്നതാണ്.

## രണ്ടാംനമ്പർ
# ചിത്രപ്രശ്നം

### ഉത്തരം

| | | | |
|---|---|---|---|
| 1 | 15 | 14 | 4 |
| 12 | 6 | 7 | 9 |
| 8 | 10 | 11 | 5 |
| 13 | 3 | 2 | 16 |

ഞങ്ങൾ മുദ്രവച്ചു സൂക്ഷിച്ചിരുന്ന മേൽക്കാണുന്ന ഉത്തരം ആകെ 25 പേർ അയച്ചുതന്നിട്ടുണ്ട്. ഞങ്ങളുടെ ചിത്രപ്രശ്ന വ്യവസ്ഥകളനുസരിച്ചു ഇതിൽ നിന്നു് ഒരു പേരു് നറുക്കിട്ടു് എടുത്തതിൽ ഒന്നാംസമ്മാനം താഴെ പറയുന്ന വിദ്യാർത്ഥിനിക്കു കിട്ടിയിരിക്കുന്നു.

കെ. വാസന്തി,
പ്രിപ്പാരട്ടറിക്ലാസ്,ബി.ഡിവിഷൻ,
ഗവണ്മെന്റു ഗേൾസ് ഹൈസ്കൂൾ,
തിരുവനന്തപുരം.

ഈ വിദ്യാർത്ഥിനിക്കു 15 രൂപ വിലയുള്ള പുസ്തകങ്ങളും ശേഷമുള്ളവർക്കു 6 ണ വിലയുള്ള ഓരോ പുസ്തകവും അയച്ചുകൊടുത്തിരിക്കുന്നു. സമ്മാനാർഹരായിത്തീർന്ന 24 പേരുടെയും പേരുവിവരങ്ങൾ താഴെ ചേർത്തുകൊള്ളുന്നു.

1. വി. കെ. നാരായണൻ വൈദ്യകലാനിധി മാക്കേക്കടവു് തൈക്കാട്ടുശേരി, 2. എം. കൃഷ്ണൻകുട്ടി കരീത്തറവീടു് പട്ടണക്കാടു്, 3. അന്നാമ്മ ആൻഡ്റൂസ് പെരുതുരുത്തി ക്രൂനംമാവു് വ: പറവൂർ, 4. സി. കുട്ടൻ കണ്ട്രാക്ടർ കല്ലുകാശേരിൽ ബംഗ്ലാവു് പേട്ട, തിരുവനന്തപുരം, 5. കെ. വി. ഐസക്കു് C/o ഫാദർഫിലിപ്പു് പാലിയത്തു് ലാററിൻപള്ളി ആലപ്പുഴ, 6. കെ. സുകുമാരൻ കൊന്നയിൽ കിഴക്കതിൽ മയ്യനാടു്, 7. കെ. പി. നീലകണ്ഠൻ വല്യപറമ്പിൽ മങ്ങാരം കോന്നി, 8. കെ. കഞ്ചു കൊച്ചുവിളാകത്തുവീടു് ആറുങ്ങൽ പുരവൂർ, 9. പി. കെ. വേലായുധൻ യുവജനസമാജം പ്രസിഡണ്ടു് എരുമത്തല ആലുവാ, 10. ററി. വി. കേശവൻ ക്ലാക്കു് സിക്രട്ടറിയേററു് തിരുവനന്തപുരം, 11. എസ്. ദാമോദരൻ ഉള്ളരുപ്പിൽ കന്നിമേൽ കിളികൊല്ലൂർ കൊല്ലം, 12. ആർ കേശവപിള്ള C/o എം. ഗോവിന്ദൻ ബി. എ., ബി. എൽ. ഹൈക്കോർട്ടുവക്കീൽ തിരുവനന്തപുരം, 13. എം. മാധവൻ പട്ടിയഴികത്തുകടയിൽ തെക്കേച്ചേരി പെരിനാടു് കൊല്ലം, 14. കെ. വി. കൃഷ്ണൻകുട്ടി ഡാർബി റോഡ് മർഡാനാ കൊളമ്പു്, 15. കെ. ഗോപാലൻ ആശ്രാമം കൊല്ലം, 16. ഉണ്ടാൻകൃഷ്ണൻ പുതിയത്തുവീടു് മക്കാപ്പുഴ റാന്നി, 17. വി. കെ. മാധവൻ ദേവസ്വംപാടത്തുവീടു് കളർകോടു് ആലപ്പുഴ, 18. പി. വി. നാരായണൻ പുന്നവേലിൽ കുത്തിയതോടു് ചേർത്തല, 19. എ. കരുണാകരപ്പണിക്കർ ഭഗവതിവിലാസം പൈവിളക്കോണം നെടുമങ്ങാടു്, 20. ജെ. മേരിക്കുട്ടി ക്രൌൺകാട്ടേജ് മയ്യനാടു്, 21. സി. കെ. പത്മനാഭൻ ചൂഴാററുവീടു് വെട്ടയ്ക്കൽ പട്ടണക്കാടു്, 22. ബി. ജായിസ് അദ്ധ്യാപക വിദ്യാർത്ഥിനി ലൂഥറൻ മിഷൻട്രെയിനിംഗ്സ്കൂൾ വട്ടിയൂർക്കാവു് പേരൂർക്കട, 23. ററി. എം. ജോൺ ദീപം ആഫീസ് എറണാകുളം, 24. സി. ചാക്കോ 7-ാംക്ലാസ് ബി. സെൻറ് ഡോമനിക്ക്സ്കൂൾ കാഞ്ഞിരപ്പള്ളി.

# യോഗം പാർലമെൻററി ബോർഡ് തീരുമാനങ്ങൾ

(വി. ആർ. നാണു, കരുനാഗപ്പള്ളി)

പുതിയ നിയമസഭാ പരിഷ്കാരം അനുസരിച്ചു് ഈഴവർക്കു് നിയമസമിതികളിൽ റിസർവുചെയ്തിട്ടുള്ള സ്ഥാനങ്ങളിലേക്കു സ്ഥാനാർത്ഥികളെ നിർദ്ദേശിക്കുന്നതിനായി പ്രസ്തുത ബോർഡിൻെറ ഒരു യോഗം കഴിഞ്ഞമാസം 28-ാംനു- ആലപ്പുഴവച്ചുകൂടുകയും, ഓരോ സ്ഥാനങ്ങളിലേക്കും സ്ഥാനാർത്ഥികളെ നിർദ്ദേശിക്കുകയും ചെയ്തിട്ടുള്ള വിവരം ഇതിനകം എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. ഈഴവർക്കുള്ള 10 സ്ഥാനങ്ങളിലേക്കു് മുപ്പതിൽപരം മാന്യന്മാർ യോഗത്തിൽ അപേക്ഷിച്ചിരുന്നു. അവരിൽ ഇതെഴുതുന്ന ആളും കാർത്തികപ്പള്ളി-കരുനാഗപ്പള്ളി നിയോജകമണ്ഡലത്തിലെ റിസർവേഷൻസീററിനുള്ള അപേക്ഷകന്മാരിൽ ഒരാളായിരുന്നു. ടി അപേക്ഷകന്മാരിൽ നിന്നു് ഓരോ സ്ഥലത്തേക്കും സ്ഥാനാർത്ഥികളെ നിർണ്ണയിക്കുന്ന കാര്യത്തിൽയോഗം കൈക്കൊണ്ടനയവും ചെയ്തിട്ടുള്ള നടപടികളും ഏററവും ആക്ഷേപാർഹങ്ങളായിരുന്നുവെന്നല്ലാതെ പറയുവാൻ നിവൃത്തിയില്ല. പാർലമെൻററി ബോർഡിൻെറ നയങ്ങളേയും നടപടികളേയും നിർദ്ദേശിക്കുകയും നിയന്ത്രിക്കുകയുംകൂടി ചെയ്തിട്ടുള്ള അതിലെ അംഗങ്ങളായ ചിലർ, ചില നിയോജകമണ്ഡലങ്ങളിലെ സ്ഥാനങ്ങൾക്കു അപേക്ഷകന്മാരായിനിന്നു്, പരാജിതരായതിനുശേഷം, തങ്ങൾകൂടി ചെയ്ത തീരുമാനങ്ങളെ പൊതുവേ ആക്ഷേപിക്കുന്നതിനു പുറപ്പെട്ടിരിക്കുന്നു എന്നു കാണുന്നതു വളരെ അത്ഭുതാവഹമായിരിക്കുന്നു. യോഗപ്രവർത്തകന്മാരുടെ പേരിൽ തെററുകളുണ്ടാവാം. അവയെ തിരുത്തേണ്ടതു് നമ്മുടെ ചുമതലയുമാകുന്നു. എന്നാൽ ഓരോന്നിനും അതതിൻെറ സമയങ്ങളുണ്ടു്; പരിധികളുമുണ്ടു്. അവസാനംവരെ എല്ലാ നടപടികളിലും ശരിക്കു പങ്കുകൊണ്ടു നിന്നിട്ടു്, അവസാനം സ്വാർത്ഥംനേടാൻതരമില്ലെന്നു വരുമ്പോൾ യോഗത്തിൻെറ നടപടികളെ ആകമാനം കുററംപറയുന്നതു്, മുന്തിരിങ്ങാ പുളിക്കുമെന്നുപറഞ്ഞ കുറുക്കൻെറ നയം മാത്രമാകുന്നു. ആയതിനെപ്പററി ലോകവും അങ്ങിനെതന്നെ ധരിക്കുമെന്നുള്ളതിനാൽ അതേക്കുറിച്ചു് വിസ്തരിക്കണമെന്നുവിചാരിക്കുന്നില്ല. എന്നാൽ, ഈ അവസരത്തിൽ സമുദായം ഒരുകാര്യം പ്രത്യേകിച്ചു ശ്രദ്ധിക്കേണ്ടതാകുന്നു. അടുത്തകാലത്തു നമുക്കു കൈവന്നിട്ടുള്ള എല്ലാസ്വാതന്ത്ര്യങ്ങളും അവകാശങ്ങളും നാം യോഗത്തിൻെറ കീഴിൽ അനുസരണയോടുകൂടിയും, നമുക്കുതനിയേ ശക്തിപോരാതെ വന്ന കാര്യങ്ങളിൽ തുല്യദുഃഖിതരായ ക്രൈസ്തവ-മുസ്ലീം സമുദായങ്ങളോടു സംയുക്തമായും നിന്നുകൊണ്ടു്, ധീരമായി പ്രക്ഷോഭണങ്ങൾ നടത്തിയതിൻെറ ഫലമായിട്ടുണ്ടായിട്ടുള്ളവയാകുന്നു. സർവീസ് കമ്മീഷണരെ നിയമിച്ചതുകൊണ്ടോ, ക്ഷേത്രപ്രവേശനവും റിസർവേഷനും അനുവദിച്ചതുകൊണ്ടോ നമ്മുടെ ചുമതലകൾ അവസാനിക്കുന്നില്ല. അനുവദിച്ചുകിട്ടിയ അവകാശങ്ങളെ ശരിക്കു അനുഭവിക്കുന്നതിനും, അതിൽനിന്നു് ഏററവും കൂടിയ പ്രയോജനങ്ങൾ സമുദായത്തിനു് ഉണ്ടാക്കുന്നതിനും, ഇനിയും നാം വളരെ കരുതലോടുകൂടിത്തന്നെ പെരുമാറേണ്ടിയിരിക്കുന്നു. ആകയാൽ, നാമെല്ലാം എപ്പോഴും നമ്മുടെ ഏക അഭയസ്ഥാനമായ എസ്. എൻ. ഡി. പി. യോഗത്തിൻെറ അപ്പഴപ്പോഴുണ്ടാകുന്ന തീരുമാനങ്ങൾ അനുസരിച്ചു പ്രവർത്തിക്കുന്നതിനു സർവ്വാത്മനാ ജാഗരൂകരായിരിക്കണമെന്നുൽബോധിപ്പിച്ചുകൊള്ളുന്നു.

—:—

# വിഘതമായ ശ്രീരാമാഭിഷേകം

(ഐ. സി. ചാക്കൊ)

ദശരഥൻ ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യിക്കുവാൻ തുടങ്ങിയതും ആ പ്രാരംഭത്തെ അവസാനഘട്ടത്തിൽ കൈകേയി തടഞ്ഞതും പ്രസിദ്ധങ്ങളായ വൃത്താന്തങ്ങളാണ്. എന്നാൽ വാല്മീകി ഈ വൃത്താന്തങ്ങളെ വർണ്ണിക്കുന്നവിധം പ്രത്യേകം ആസ്വാദനീയമായിരിക്കുന്നു. വാല്മീകി വിവരിക്കുന്ന വിധത്തിൽ ആ വൃത്താന്തങ്ങൾ വായിച്ചാൽ ചില സംഗതികൾ ഗോപനംചെയ്യുന്നതിന് കവി ശ്രമിക്കുന്നുണ്ടെന്ന് നമുക്ക് തോന്നിപ്പോകുന്നു. വാല്മീകി പറയുന്ന വിധത്തിൽ ഈ വൃത്താന്തങ്ങളെ ചുരുക്കമായി വിവരിക്കുന്നതും അവയിൽ കാണുന്ന ചില അസാംഗത്യങ്ങളെ ചൂണ്ടിക്കാണിക്കുന്നതും ഉചിതമായിരിക്കുമെന്നു വിചാരിക്കുന്നു.

വിവാഹം കഴിഞ്ഞു് ശ്രീരാമാദിസഹോദരന്മാർ അയോദ്ധ്യയിൽ തിരിച്ചുവന്ന് ദശരഥനെ ശുശ്രൂഷിച്ചുകൊണ്ടു താമസിക്കുമ്പോൾ ഭരതന്റെ മാതുലനായ യുധാജിത്തു് ഭരതനെ കേകയത്തിലേക്കു കൊണ്ടുപോകുന്നതിനായി അയോദ്ധ്യയിൽവന്നു. യുധാജിത്തിന്റെ കൂടെ ഭരതനും ശത്രുഘ്നനും കേകയത്തിലേക്കു പോകുന്നതിന് ദശരഥൻ ആജ്ഞാപിച്ചു. ഭരതൻപോയതിന്റെ ശേഷം ദശരഥൻ ശ്രീരാമനെ രാജ്യകാര്യങ്ങളിൽ പരിചയിപ്പിക്കുവാൻ തുടങ്ങി.

“പിതുരാജ്ഞാം പുരസ്കൃത്യ
പൗര കാര്യാണി സർവ്വശഃ
ചകാര രാമസ്സർവ്വാണി
പ്രിയാണിച ഹിതാനി ച
മാതൃഭ്യോ മാതൃകാര്യാണി
കൃത്വാപരമ യന്ത്രിതഃ
ഗുരൂണാം ഗുരു കാര്യാണി
കാലേ കാലേന്വവൈക്ഷത”

പിതാവിന്റെ ആജ്ഞയനുസരിച്ച് എല്ലാ പൌരകാര്യങ്ങളും ശ്രീരാമൻ നടത്തി. മാതൃകാര്യങ്ങളെ മാതാക്കന്മാർക്കും ഗുരുകാര്യങ്ങളെ ഗുരുക്കന്മാർക്കും യഥാകാലം ശ്രീരാമൻ നടത്തിച്ചുകൊടുത്തു. ഇതെല്ലാം ചെയ്തിരുന്നതു് പരമയന്ത്രിതൻ ആയിട്ടുമായിരുന്നു. അതായതു് ദശരഥന്റെ അഭിപ്രായപ്രകാരവും ശ്രുതിസ്മൃതികളുടെ നിർദ്ദേശങ്ങളെ അനുസരിച്ചുമായിരുന്നു. ശ്രീരാമന്റെ ഈ ഭരണനൈപുണ്യംകൊണ്ടു് രാജ്യവാസികളെല്ലാം സന്തുഷ്ടരായിത്തീർന്നു. ഇങ്ങനെ ഭരതൻ കേകയത്തിൽ താമസിക്കുകയും ശ്രീരാമൻ രാജ്യകാര്യങ്ങൾ പരിശീലിക്കുകയും ചെയ്തിരുന്നതു് എത്രകാലത്തേക്കായിരുന്നുവെന്ന് വാല്മീകിപറയുന്നില്ല. അദ്ദേഹം ഇങ്ങനെ മാത്രം പറയുന്നു:

“രാമശ്ചസീതയാസാർദ്ധം
വിജഹാരബഹൂന്നൃതൂൻ”

രാമൻ സീതയോടുകൂടെ വളരെ ഋതുക്കൾ വിഹരിച്ചു. ഇതിൽനിന്നും ഭരതന്റെ പ്രവാസവും ശ്രീരാമന്റെ കാര്യാന്വേഷണവും സ്വല്പകാലത്തേക്കല്ലായിരുന്നുവെന്ന് നാം അനുമാനിക്കേണ്ടിയിരിക്കുന്നു.

ഭരതനും ശത്രുഘ്നനും സകല സുഖങ്ങളോടുംകൂടെ ജീവിക്കയായിരുന്നു എങ്കിലും

“തത്രാപി നിവസന്തൗ തൗ
തർപ്യമാണൗ ച കാമതഃ
ഭ്രാതരൗ സ്മരതാം വീരൗ
വൃദ്ധം ദശരഥം നൃപം”

വൃദ്ധനായിരിക്കുന്ന ദശരഥനെക്കുറിച്ച് വിചാരിക്കുന്നുണ്ടായിരുന്നു. ദശരഥൻ അവരെക്കുറിച്ചും വിചാരിക്കുന്നുണ്ടായിരുന്നു.

“സർവ്വ ഏവതു തസ്യേഷ്ടാ-
ശ്ചത്വാരഃ പുരുഷർഷഭാഃ
സ്വ ശരീരാദ്വിനിർവ്വൃത്താ-
ശ്ചത്വാര ഇവ ബാഹവഃ”

സ്വശരീരത്തിൽനിന്ന് ഉത്ഭവിച്ചിരിക്കുന്നനാലു കൈകൾപോലെ ഇരുന്ന ഈ പുരുഷർഷഭന്മാർ നാലുപേരും അദ്ദേഹത്തിന് ഒരുപോലെ ഇഷ്ടന്മാരായിരുന്നു എങ്കിലും

“തേഷാമപിമഹാതേജാ
രാമോരതികരഃ പിതുഃ
സ്വയംഭൂരിവഭൂതാനാം
ബഭൂവഗുണവത്തരഃ”

അവരിൽവച്ച് മഹാതേജസ്സായ രാമൻ പിതാവിന്ന് രതികരൻ ആയിരുന്നു; ഭൂതങ്ങളിൽവെച്ച് സ്വയംഭൂ ഏററം ഗുണമുള്ളവനായിരിക്കുന്നതുപോലെ. ശ്രീരാമൻ മററുള്ളവരേക്കാൾ ഗുണവത്തരനായിരുന്നതു് എങ്ങനെയായിരുന്നുവെന്നു് വാല്മീകി സവിസ്തരം വർണ്ണിക്കുന്നുണ്ട്.

“തമേവം വൃത്തസമ്പന്നം
അപ്രധൃഷ്യപരാക്രമം
ലോകനാഥോപമം നാഥം
അകാമയത മേദിനീ”

ഇങ്ങനെ വളരെ ഗുണങ്ങളോടുകൂടിയവനും അപ്രധൃഷ്യമായ പരാക്രമത്തോടുകൂടിയവനും ലോകനാഥനെപ്പോലെ ഇരിക്കുന്നവനും ആയ ശ്രീരാമനെ നാഥനായിട്ട ഭൂമികാംക്ഷിച്ചു. ഇവിടെ ഭൂമി കാംക്ഷിച്ചു എന്നു പറയുന്നതിൽ നിന്നും ശ്രീരാമൻ തങ്ങളുടെ അനന്തര രാജാവായി തീരേണമെന്ന് ജനങ്ങൾ അഭി



മാർക്കോണി

ഇന്നുള്ള വിശ്വവിശ്രുതന്മാരായ ശാസ്ത്രജ്ഞന്മാരിൽ ഒരാളാണ് മാർക്കോണി. പിതാവ് ഇററലിക്കാരനും മാതാവ് ഐറിഷുകാരിയുമാകുന്നു. വിവിധങ്ങളായ അനേകം കണ്ടുപിടിത്തങ്ങൾകൊണ്ട് പലേ രാജ്യങ്ങളിൽ നിന്നും ബഹുമതികളും ബിരുദങ്ങളും ലഭിച്ചിട്ടുണ്ട്. ഇററലി രാജാവു 1929-ൽ മാർക്കോണിയെ പ്രഭുസ്ഥാനത്തേക്കു ഉയർത്തി. കമ്പിയില്ലാക്കമ്പി (വയർലസ്) സംബന്ധിച്ചാണ് കണ്ടുപിടിത്തങ്ങൾ അധികവും. ഇപ്പോഴും ഈ വിഷയത്തിൽ വലിയ പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കയാണ്. വയസ്സ് 62 ഉണ്ട്. താമസം മിക്കവാറും ലണ്ടനിലാണ്.

പ്രായപ്പെട്ടു എന്നാണല്ലോ അർത്ഥം എടുക്കേണ്ടതു്.

ശ്രീരാമന്റെ ഈ ജനരഞ്ജന കണ്ടിട്ടു് ദശരഥൻ ചിന്തിച്ചു തുടങ്ങി:

"പ്രീതിരേഷാകഥംരാമോ
രാജാസ്യാൻ മയി ജീവതി"

ഇതു് പ്രീതിയായിരിക്കുന്നു; ഞാൻ ജീവിച്ചിരിക്കയിൽ രാമൻ എങ്ങനെ രാജാവായിത്തീരാം. പിന്നെയും

"എഷാഹ്യസ്യപരാപ്രീതിർ-
ഹൃദിസംപരിവർത്തതേ
കദാനാമസുതംദ്രക്ഷ്യാ-
മ്യഭിഷിക്തമഹം പ്രിയം"

ഇവനേക്കുറിച്ചു് ഈ പ്രീതി എന്റെ ഹൃദയത്തിൽ പരിവർത്തിക്കുന്നു. പ്രിയനായിരിക്കുന്ന പുത്രനെ ഞാൻ എന്നു് അഭിഷിക്തനായിട്ടു് കാണും.

വാർദ്ധകത്തിൽ മുനിവൃത്തികളായിരിക്കുന്ന ("വാർദ്ധകമുനി വൃത്തീനാം" രഘുവംശം) ഇക്ഷ്വാകുക്കളിൽ ഒരുവനായ ദശരഥൻ ഇങ്ങനെയെല്ലാം ചിന്തിച്ചു് വ്യാകുലനാകുന്നതിൽ എന്തോ പ്രത്യേക അർത്ഥം ഉണ്ടായിരിക്കണമല്ലോ. താൻ ജീവിച്ചിരിക്കുമ്പോൾ ശ്രീരാമനെ രാജാവായി കാണുന്നതിന്നു് ദശരഥൻ ഇക്ഷ്വാകുക്കളുടെ പതിവനുസരിച്ചു് സന്ന്യസിച്ചാൽ മതിയായിരുന്നു. വാല്മീകി മുതലായവർ പ്രകടമാക്കാത്ത എന്തോകാരണമായിരിക്കണം ദശരഥനെ വ്യാകുലനാക്കിയതു്. ഇതിന്റെ ശേഷം ദശരഥൻ മന്ത്രിമാരുമായി ആലോചിച്ചു് ശ്രീരാമനെ യൗവരാജ്യത്തിൽ അഭിഷേകം ചെയ്യുന്നതിന്നു് നിശ്ചയിച്ചു. ഇങ്ങനെ നിശ്ചയിച്ചുകൊണ്ടു് ദശരഥൻ പൗരന്മാരുടേയും ജാനപദന്മാരുടേയും പ്രധാനന്മാരെ ക്ഷണിച്ചു് ഒരു യോഗംകൂട്ടി. ഈ യോഗത്തിന്നു് ദശരഥന്റെ സാമ്രാജ്യത്തിലുള്ള ഉപരാജാക്കന്മാരേയും ക്ഷണിച്ചിരുന്നു. കേകയരാജാവിനേയും വിദേഹരാജാവിനേയും ക്ഷണിച്ചില്ലായെന്നു് വാല്മീകി പ്രത്യേകം പറയുന്നുണ്ടു്.

"നതു കേകയ രാജാനം
ജനകം വാ നരാധിപഃ
ത്വരയാ ചാനയാമാസ
പശ്ചാത്തൗ ശ്രോഷ്യതഃ പ്രിയം"

കേകയരാജാവായ അശ്വപതിയും വിദേഹരാജാവായ ജനകനും ദശരഥന്റെ സാമ്രാജ്യത്തിൽ പെട്ട രാജാക്കന്മാരായിരുന്നു എന്നു് കാണുന്നില്ല. എങ്കിലും അവരുടെ പുത്രികളെ സംബന്ധിക്കുന്ന ഒരു കാര്യത്തിന്നു് വിളിച്ചുകൂട്ടുന്ന യോഗത്തിൽ അവരും സംബന്ധിക്കേണ്ടിയിരുന്നിരിക്കാം. എന്നാൽ അവരെ ക്ഷണിക്കാതെയിരുന്നതിന്നു് വാല്മീകി പറയുന്നകാരണം പര്യാപ്തമായി തോന്നുന്നില്ല. വാല്മീകി പറയുന്നതു് ത്വര (തിടുക്കം) കൊണ്ടു് അവരെ ക്ഷണിച്ചില്ലെന്നാണു്. ഇത്ര പെട്ടെന്നു് ശ്രീരാമനെ യൗവരാജ്യത്തിൽ അഭിഷേകം ചെയ്യുവാൻ നിശ്ചയിച്ചതിന്നു് എന്തോ പ്രത്യേകകാരണം ഉണ്ടായിരുന്നിരിക്കണം.

—

## കവിതാപംക്തി

### വിധുരപ്രസൂനം.

—o—

എ. ചക്രപാണി ബി. എ.

വാർമതി ബിംബമാം തൂവെള്ളിക്കിണ്ണത്തിൻ
വാവട്ടമല്പമടന്നു താഴെ
തൂകിനപാൽ പരപ്പേകിന വെണ്മയിൽ
മുന്നു മുഴുകി മുഴുവനൂഴി.
പീനാഭകോലുന്ന സൂനാളിചേരുന്ന
നാനാലതാവലീ മോഹനമാം
വാടിയിലിങ്ങിതാ വാടിക്കൊഴിയാത്ത
വാർമുല്ലവല്ലി തന്നഞ്ചലത്തിൽ
ചേലണിച്ചെന്തളിർഃചലയാൽ മഞ്ജിമ
ചേർന്ന തന്നാലോല മേനി മൂടി
കുററമെഴാത്ത ദലങ്ങളിളക്കിക്കൊ-
ണ്ടൊററ നറുമലർ നിന്നിടുന്നു,
ഫുല്ലാംബുജത്തിൽ ചിറകുകളാട്ടിനി-
ന്നുല്ലസിക്കും ചെറുഹംസിപോലെ.

അല്ലല്ലിതെന്തുവാനല്ലൽ നീ യേന്തുവാ-
നല്ലയോ നന്മൃദു മേനിയാളേ?
എന്നതുമല്ല ഹൃദയിതൻ കാതുകൾ-
ക്കെന്നിയേ കേൾക്കുവാനായിടാതെ,
പാരം മൃദുലമായ് കേഴവതെന്തുനീ
പാരിപ്പുവദലമർമ്മരത്താൽ?
"പിഞ്ചായ നാൾമുതലെൻചാരെ വന്നവ-
നഞ്ചാതെ രാഗവും മൂളി മൂളി.
അന്നന്നു വന്നവനന്യന പ്രേമമാ-
ന്നൊന്നിലതാകെപ്പകർന്നുപോയോ?
ഇന്നിതാ കേൾക്കുവതെന്താ മധുപന-
ങ്ങന്യസുമത്തിലടുത്തുവെന്നോ."
ദൂനയായീ വിധം പൂവു പുലമ്പവേ
ദൂരെ നിന്നെത്തിനാൻ മത്ത ഭൃംഗം.
പൂണാനവനന്നി; പൂമ്പരാഗത്തിനാൽ
പൂരിതമായ തൻ മേനികാണ്കെ,
അർത്ഥവത്താമൊരു സംജ്ഞയാൽ മാത്രമാ
മത്തമധുപനെ മാററി പുഷ്പം.
പാഴിലെന്നാകിലും പ്രേമ പ്രലോഭനം
പാടിക്കൊണ്ടാവണ്ടു പിന്തിരിഞ്ഞാൻ.

—o—

### അഭിലാഷാവേശം

(ഡാക്ടർ നാരായണദാസ്, വെട്ടിക്കവല)

i

ഇനി ഞാനെത്തിടും പ്രിയനൊടൊത്തു പൂ-
വനികേ, നിന്നുള്ളിൽ വിഹരിപ്പാൻ.
ഇതുനാൾ കന്യകയിവ, ളെന്നിലും ഞാ-
നതിർകവിഞ്ഞൊന്നു പറയട്ടെ.
കതിരവനാഴിത്തിരയിൽ മുങ്ങുമ്പോ-
ളിരുവരും പ്രേമഭരിതരായ്
കുളിർ നിലാവിൽ നിൻ കുസുമവല്ലിയാൽ
പുളകംപൂണ്ടിടാനനുദിനം
ഇവിടെത്തീടുവാൻ, സുരഭിലമന്ദ-
പവനൻ ഞങ്ങളെയെതിരേല്ക്കാൻ
പ്രിയസഖി, നിന്റെ കനിവുണ്ടാകിലെൻ-
പ്രിയനും ഞാനും നിന്നടിമയായ്
ചിരകാലം പ്രേമപ്പുഴയിലെ ജലം
പകരാം പൂവല്ലിത്തളിർതോറും.

ii

വിടരും പൂക്കളിൻ പുതുമകണ്ടിട്ടു
വിടരാം വണ്ടുകൾ മുരളുമ്പോൾ
അരുതെന്നോതിടാ, മവരിൽ സൌന്ദര്യ-
രസികനെ പൂവോടണയിക്കാം.
പരമസൗഭഗലളിതം പൂവിന്റെ-
യിതളൊന്നും തന്നൊയുടയാതെ
കനിവിൽതേൻ തുള്ളി നുകരും വിദ്യകൾ-
ളിവരന്യോന്യമായവരെയും
മനസ്സിലാക്കിടാം;—മധുമാസോന്മാദ-
ലഹരിയോടവർ വരികിലും.

iii

ഭവതിതൻ പിച്ചിച്ചെടിയിൽ നിന്നുള്ള-
പരിമളാഹ്ലാദ പ്രസരിപ്പാൽ
അതിനടുത്തടുത്തൊട്ടുവിലായ് ഞങ്ങൾ
മതിമറന്നൊന്നും തുടരുമ്പോൾ
ഒരുപക്ഷേ ചെടിച്ചുവടിൽ തട്ടിലും
പരിഭവിയ്ക്കൊല്ലേ പ്രിയതോഴി.
കഴിയും വേഗത്തിലതിനുതകുന്ന
പരിഹാരംചെയ്യു സുഖമേകാം.
അതുമല്ല നിന്റെയൊരുവല്ലിപോലും
പടരാതെ നിലത്തടിവാനായ്
ഇടവരാതവയഴകിയലും പൂ-
മരവുമായ് ചേർത്തു ഗതിനൽകി
അനുരാഗാശ്ലേഷ വിധവും കാണിയ്ക്കാ-
മവരെ ഞങ്ങളനുമോദം.

iv

ഹൃദയനാഥനു മിവളും നിന്നുടെ
യതിഥിയായ് മധുവിധുകാലം
സുരുചിരപ്രേമ പ്രകൃതിയിൽ കണ്ണും —
കരളുമപ്പിച്ചു കഴിവാനായ്
പനിനീരിൻ മണിയണിയും മഞ്ജുള-
ലതികചൂഴ്ന്നിടും കുടിലിങ്കൽ
മിഥുനാശിസ്സുപാലുയരും കാകളീ-
മധുരസംഗീതാത്മകരാഗം
ഭവതിതൻ കനിവിയലിൽ ഞങ്ങൾക്കു
വശഗമായിടും പ്രിയസഖീ.

*    *    *

അതിനായ് താമസമണയാതെയൊരു
വരനെന്നൊത്തേടി വരുവാനായ്
പുലരിപ്പൂക്കൾതൻ മൃദുലമർമ്മര-
ശ്രുതിയൊടും പ്രാർത്ഥിച്ചിടുക നീ.

—o—

# ബ്രിട്ടീഷ് ഇൻഡ്യയിലെ തിരഞ്ഞെടുപ്പ് വിശേഷങ്ങൾ

ഗവൺമെൻറ് ആജ്ഞയ്ക്കു വിപരീതമായി തെരഞ്ഞെടുപ്പു പ്രചരണവേലയിൽ ഏർപ്പെട്ട് ഒരു സ്ഥാനാർത്ഥിയെ സഹായിച്ച ലാഹോറിലെ ഒരു പോലീസ് ഉദ്യോഗസ്ഥനെ അവിടത്തെ ഗവൺമെൻറ് ഉദ്യോഗത്തിൽനിന്നും പിരിച്ചുവിട്ടിരിക്കുന്നു.

* * *

വടക്കേ പടിഞ്ഞാറെ അതിർത്തി സംസ്ഥാനത്തു് ഉതത്ത്മന്നാട എന്ന സ്ഥലത്തുള്ള പോളിങ്ങ്സ്റ്റേഷനിൽ എഴുത്തും വായനയും അറിഞ്ഞുകൂടാത്ത കുറെ പേർ വോട്ടുചെയ്യാൻ ചെന്നിരുന്നു. അക്കാണ് വോട്ടുചെയ്യുന്നതെന്ന് ചോദിച്ചപ്പോൾ തങ്ങളുടെ താസിൽ സാഹബ്ബായ്ക്കാണ് (താസിൽദാർക്ക്) എന്നവർ പറയുകയുണ്ടായി. അതെതുടർന്നുണ്ടായ ഗവൺമെൻറ് അന്വേഷണഫലമായി ഒരു സ്ഥാനാർത്ഥിക്കുവേണ്ടി അവിടത്തെ താസിൽദാർ പ്രചരണവേല ചെയ്തതായി വെളിപ്പെടുകയും അങ്ങനെ ആ താസിൽദാരെ ഗവൺമെൻറു കഠിനമായി ശിക്ഷിക്കുകയും ചെയ്തു.

* * *

മദ്രാസ് സംസ്ഥാനത്തു് ചോലവാന്തപുരം വില്ലേജിൽ വോട്ടുപിടിക്കാൻചെന്ന ഒരു സ്ഥാനാർത്ഥിയോടു തങ്ങളുടെ വോട്ടു അത്രയും അദ്ദേഹത്തിന് തന്നെ കൊടുക്കാമെന്നവർ ഉറപ്പുപറഞ്ഞു. എന്നാൽ ആ സ്ഥാനാർത്ഥി തങ്ങളുടെ വാക്കു വിശ്വസിക്കുന്നില്ലെന്നു സംഭാഷണമദ്ധ്യേ അവർ മനസ്സിലാക്കിയതിൻെറ ഫലമായി, ആ വില്ലേജിലുള്ള വോട്ടർമാർ എല്ലാവരും തൽക്ഷണം അവിടെ കൂടുകയും തങ്ങളുടെ വാക്കിൻെറ ഉറപ്പു എത്രത്തോളമെന്ന് കാണിച്ചു കൊടുക്കുവാൻവേണ്ടി കൂട്ടമായി അടുത്തുള്ള ഒരു ക്ഷേത്രത്തിൽചെന്ന് തങ്ങളുടെ വോട്ടു ആ സ്ഥാനാർത്ഥിക്കു തന്നെ എന്ന് സത്യം ചെയ്തു അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു.

* * *

ആസാമിൽ ഒരു നിയോജകമണ്ഡലത്തിൽ രണ്ടു സ്ഥാനാർത്ഥികൾക്കു സമം സമം വോട്ടുകൾ ലഭിക്കുകയാൽ അവരുടെ പേരുകുറിച്ചു നറുക്കിട്ടെടുത്താണ് വിജയി ആരെന്ന് നിശ്ചയിച്ചതു്.

* * *

പല വില്ലേജുകളിലും അക്ഷരാഭ്യാസമില്ലാത്ത വോട്ടർമാർ ബാലറ്റ്പെട്ടികളെ ദൈവങ്ങളായി കരുതുകയും വോട്ടുചെയ്യുന്നതിന് മുൻപും പിൻപും വളരെ ഭക്തിയോടുകൂടി പെട്ടികളെ നമസ്കരിക്കുകയും ചെയ്യുകയുണ്ടായി. കാൺഗ്രസ്സുകാർക്കുള്ള ബാലറ്റ് പെട്ടികളെയാണ് ഇപ്രകാരം പൂജിച്ചതെന്നും ഗാന്ധിപ്പെട്ടിയെന്നാണ് അവർ അതിനുനൽകിയ പേരെന്നും കാണുന്നു.

* * *

കാൺഗ്രസ് സ്ഥാനാർത്ഥികൾക്കു ആയിരക്കണക്കിന് വോട്ടുകൾ കിട്ടിയപ്പോൾ അവരുടെ എതിർസ്ഥാനാർത്ഥികൾക്കു ഒന്നും രണ്ടും മൂന്നും വോട്ടുകൾമാത്രം ലഭിച്ച നിയോജകമണ്ഡലങ്ങൾ ധാരാളമുണ്ട്.

* * *

കാൺപൂർ മുസ്ലീം നിയോജകമണ്ഡലത്തിൽ ആകെ 26000 വോട്ടർമാരുണ്ടായിരുന്നിട്ടും 1000 പേർമാത്രമെ വോട്ടുചെയ്യുകയുണ്ടായുള്ളു.

* * *

കണ്ണൂൽ ജില്ലയിൽ മിതിത്തൂർ പോളിങ്ങ് സ്റ്റേഷനിലെ കാൺഗ്രസ് ബാലറ്റ്പെട്ടി പൊട്ടിച്ച് വോട്ടെണ്ണിയ കൂട്ടത്തിൽ ഒരു അഞ്ചുരൂപ നോട്ടും കാണുകയുണ്ടായി. ഗാന്ധിഭക്തനായ ഒരു വോട്ടർ കാൺഗ്രസിന് വോട്ടു ചെയ്തതുകൊണ്ടുമാത്രം തൃപ്തനാകാതെ ഗാന്ധിക്കു കാഴ്ചവച്ചതാണ് ആ നോട്ടെന്നു പിന്നീടു അറിവാകുകയും ചെയ്തു.

* * *

മദ്ധ്യസംസ്ഥാനത്തു് കാൺഗ്രസ് സ്ഥാനാർത്ഥികൾക്കു എതിരായിനിന്നു മത്സരിച്ച സ്ഥാനാർത്ഥികളിൽ 60 പേർക്കു കെട്ടിവച്ച തുകപോലും നഷ്ടപ്പെടുകയുണ്ടായി.

* * *

മദ്രാസ് ഗവൺമെൻറിൽ ഇപ്പോൾ മന്ത്രിമാരായിരിക്കുന്ന ബോബിലിരാജാവ്, സർ പി. ടി. രാജൻ, നിയമസഭാ പ്രസിഡൻറ് മി. രാമചന്ദ്രറെഡ്ഡി, മുൻപ് മന്ത്രിയായിരുന്ന സർ എ. പി. പത്രൊ, പ്രസിദ്ധ അഭിഭാഷകനായ മി. ടി. ആർ. വെങ്കിട്ടരാമശാസ്ത്രി മുതലായ പല നേതാക്കന്മാരേയും കാൺഗ്രസ് സ്ഥാനാർത്ഥികൾ ഇത്തവണത്തെ തെരഞ്ഞെടുപ്പിൽ പരാജിതരാക്കിക്കളഞ്ഞു.

* * *

സുപ്രസിദ്ധ അധഃകൃതവർഗ്ഗ നേതാവായ ഡാക്ടർ ബി. ആർ. അംബദ്കർ ബോംബെസംസ്ഥാനത്തു് മാത്രം 20 സ്ഥാനാർത്ഥികളെ തെരഞ്ഞെടുപ്പിനു നിറുത്തിയതിൽ 17 പേരും വിജയികളായി.

* * *

മഹാത്മാ ഗാന്ധിയുടെ ജന്മദേശമായ ഗുജറാറ്റിലാണ് കാൺഗ്രസ്സുകാർക്കു പരിപൂർണ്ണമായ വിജയം ലഭിച്ചതു്. അവിടെ അവർ 22 സീറ്റുകൾക്കു 22 സ്ഥാനാർത്ഥികളെ നിറുത്തുകയും 22 പേരും വിജയികളാവുകയും ചെയ്തു.

* * *

ഉത്തര ഇൻഡ്യയിൽ ഉൾനാടുകളിലെ പല പോളിങ്ങ് ബൂത്തുകളും ഉത്സവകേന്ദ്രങ്ങൾപോലെയായിരുന്നു. വോട്ടർമാരും മററും കുടുംബസമേതം തലേദിവസംതന്നെ എത്തുകയും പാട്ടിലും മററുവിനോദങ്ങളിലും ഏർപ്പെട്ടു സമയം ചെലവാക്കുകയും ചെയ്തിരുന്നു. ഇതു മനസ്സിലാക്കി നേരത്തെതന്നെ ധാരാളം കാപ്പിക്കടകളും ഹോട്ടലുകളും മററു കച്ചവടങ്ങളും അവിടങ്ങളിൽ ആരംഭിച്ചിട്ടുണ്ടായിരുന്നു.

* * *

ചെയ്യപ്പെട്ട വോട്ടുകളുടെ എട്ടിലൊന്നു കിട്ടായ്കയാൽ മദ്രാസിൽ മാത്രം 90 സ്ഥാനാർത്ഥികൾക്കു അവർ കെട്ടിവച്ച തുക നഷ്ടപ്പെട്ടതായി ഇതേവരെ പുറത്തായിട്ടുള്ള കണക്കുകളിൽ നിന്നു കാണുന്നു.

* * *

കാൺഗ്രസ് പ്രസിഡൻറ് പണ്ഡിത ജവഹർലാലിൻെറ വീട്ടുവേലക്കാരിൽ ഒരാളും തെരഞ്ഞെടുപ്പിൽ വിജയിയായിട്ടുണ്ട്. മൂന്നു സ്ഥാനാർത്ഥികളോടു മത്സരിച്ചാണ് ഇയാൾ ജയിച്ചിരിക്കുന്നതും. ഇയാൾക്കു 9670 വോട്ടും എതിർസ്ഥാനാർത്ഥികൾക്കു യഥാക്രമം 3756-ം 166-ം 75-ം വോട്ടുകളുമാണ് കിട്ടിയതു്.

* * *

മദ്രാസ് സംസ്ഥാനത്ത് ഭാര്യാഭർത്താക്കന്മാരായി അഞ്ചു കൂട്ടർ തെരഞ്ഞെടുപ്പിനു നിന്നിരുന്നു. അതിൽ മി. യാക്കൂബ്ഹസ്സനും ഭാര്യയും മി. എൻ. കൃഷ്ണസ്വാമിഭാരതിയും ഭാര്യയും വിജയികളായിട്ടുണ്ട്. ഡാക്ടർ പി. സുബ്ബരായനും ഭാര്യയും നിന്നതിൽ മി. സുബ്ബരായൻ മാത്രമെ വിജയിയായുള്ളു. മി. എൻ. ശിവരാജും ഭാര്യയും ഡാക്ടർ സയിദ് ടാജുഡിനും ഭാര്യയും പരാജിതരായിപ്പോയി.

* * *

മദ്രാസ് അസംബ്ലിയിലെ 215 സീററുകൾക്കു 508 സ്ഥാനാർത്ഥികളുണ്ടായിരുന്നു. അവരിൽ 15 പേർ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടവരാണ്.

* * *

ബോംബെ അസംബ്ലിയിലെ സീററുകളുടെ എണ്ണം 175 ആണ്. സ്ഥാനാർത്ഥികൾ 390 പേരായിരുന്നു. എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടവർ 26 പേരാണ്.

* * *

സിൻഡിൽ ഉൾനാട്ടുകളിൽ നിന്നു വന്ന പല വോട്ടർമാർക്കും വോട്ടുചെയ്യേണ്ടതെങ്ങനെ എന്നറിവില്ലായിരുന്നു. പെൻസിലും കടലാസും കണ്ടിട്ടുള്ളവരല്ലായിരുന്നു അവർ. അവർ മനസ്സിലാക്കിയിരുന്നത് പോളിങ്ങ് ബൂത്തിൽ അവർക്കു നൽകുന്ന ബാലററ് കടലാസ് അവിടെ വച്ചിരിക്കുന്ന മരക്കഷണം (പെൻസിൽ) കൊണ്ടു കുത്തിക്കീറിയാൽ മതിയെന്നായിരുന്നു. ഇവരിൽ വളരെ പേരും വോട്ടുചെയ്തതു് ഇങ്ങനെയായിരുന്നു.

* * *

പഞ്ചാബിൽ ഒരു പോളിങ്ങ്സ്റ്റേഷനിൽ വോട്ടുചെയ്ത ചില സ്ത്രീകൾ പോളിങ്ങ് ആപ്പീസറെ സമീപിച്ച് വോട്ടുചെയ്തതിനുള്ള ഫീസു കൊടുക്കണമെന്നാവശ്യപ്പെട്ടു. അതിനു പ്രതിഫലമില്ലെന്നു അറിയിച്ചപ്പോൾ അതു ശരിയല്ലെന്നും വോട്ടുചെയ്താൽ ഫീസു തരുമെന്നു സ്ഥാനാർത്ഥികൾ ഉറപ്പുനൽകിയിട്ടുണ്ടെന്നും എന്നാൽ അതു ഗവമ്മെണ്ടിൽനിന്നു വാങ്ങണമെന്നാണു തങ്ങളെ ധരിപ്പിച്ചിട്ടുള്ളതെന്നും അവർ പറയുകയുണ്ടായി.

* * *

മദ്ധ്യസംസ്ഥാനത്ത് ഒരു പോളിങ്ങ് ബൂത്തിൽ വോട്ടെല്ലാം തീന്നു മുറി അടച്ചുപൂട്ടാൻ തുടങ്ങുമ്പോൾ, അതിനകത്തു് ഒരു മൂലയിൽ ഒരു പൈതൽ ഇരിക്കുന്നതു കാണുകയുണ്ടായി. വോട്ടുചെയ്‌വാൻ വന്ന ഒരു സ്ത്രീ തന്റെ കുഞ്ഞിനെ അവിടെയിരുത്തിയിട്ടു വോട്ടുചെയ്‌വാൻ പോകുകയും അപ്പോഴുണ്ടായിരുന്ന ബഹളവും തിരക്കുംകൊണ്ടു കുട്ടിയുടെ കാര്യം മറന്നുപോകുകയും ചെയ്തു.

* * *

ഐക്യസംസ്ഥാനത്ത് ആകെയുള്ള വോട്ടർമാരിൽ പുരുഷന്മാർ 50 ശതമാനവും സ്ത്രീകൾ 15 ശതമാനവും മാത്രമെ വോട്ടുചെയ്യുകയുണ്ടായുള്ളു.

* * *

വോട്ടർമാരുടെ എണ്ണം ഏററവും കുറഞ്ഞ നിയോജകമണ്ഡലം ബോംബെ സംസ്ഥാനത്തുള്ള ഡ്ലളിയാ എന്ന സ്ഥലമാണ്. അവിടെ ഒരു സീററും 58 വോട്ടർമാരും മാത്രമേയുള്ളു. സ്ഥാനാർത്ഥികൾ 6 പേരുണ്ടായിരുന്നു. 58-ൽ 49 പേരും വന്നു വോട്ടുചെയ്കയുണ്ടായി.

* * *

വടക്കുപടിഞ്ഞാറെ അതിർത്തി സംസ്ഥാനത്ത് ഒരാൾ വോട്ടുചെയ്യാൻ ചെന്നതു് തന്റെ മൂന്നുവയസ്സായ പുത്രനെയും കൊണ്ടായിരുന്നു. വോട്ടേഴ്സ് ലിസ്റ്റിൽ ഈ കുട്ടിയുടെ പേരും ഉണ്ടായിരുന്നതാണ് അതിന് കാരണം.

* * *

കാൺഗ്രസ് ഭക്തയായ ഒരു സ്ത്രീ പോളിങ്ങ് ബൂത്തിൽ കയറി ബാലററ് പെട്ടിയെ താണുവീണു നമസ്കരിച്ച് പെട്ടിക്കു ഒരു വലത്തുവച്ചശേഷം കാൺഗ്രസ് സ്ഥാനാർത്ഥിക്കു വോട്ടുചെയ്തു. എന്നാൽ തന്റെ വോട്ടുകടലാസ് എതിർകക്ഷി തട്ടിക്കൊണ്ടുപോയെങ്കിലോ എന്നുള്ള ഭയത്താൽ ആ സ്ത്രീ ബാലററ്പെട്ടിതന്നെ തൂക്കിയെടുത്തു തന്റെ സാരിക്കുള്ളിൽ മറച്ചുവെച്ചുകൊണ്ടു പുറത്തേക്കിറങ്ങി. ഉടനെ പടികൂടിയെന്നു പറയേണ്ടതില്ലല്ലോ.

* * *

സിൻഡ് സംസ്ഥാനത്ത് ചില ഭാഗങ്ങളിൽ വോട്ടർമാർ വളരെ ഭയപ്പെട്ടാണ് പോളിങ്ങ്ബൂത്തുകളിൽ ചെന്നതു്. എന്തോ കുററങ്ങൾക്കുവേണ്ടി കേസ് വിസ്തരിക്കുവാനാണ് തങ്ങളോട് അവിടെ ചെല്ലണമെന്നാവശ്യപ്പെട്ടിട്ടുള്ളതെന്നാണ് ഈ പാവങ്ങൾ ധരിച്ചിരുന്നതു്.

—:—

ചെറുകഥ

# ആ രാഗപരിണാമം

(വക്കം എം. അബ്ദുൽഖാദർ)

i

ഹൃദയംകൊണ്ടു താൻ ഓമനിച്ചു വന്ന തന്റെ പ്രിയപത്നിയുടെ ചരമം സുകുമാരനായ സലീമിന്റെ ജീവചൈതന്യത്തെ നാൾതോറും സംഹരിച്ചുകൊണ്ടിരുന്നു. മുപ്പതു വയസ്സുചെന്ന അയാളുടെ ഹൃദയം അസഹ്യമായ ആധിയുടെ ആഗ്നേയബാണമേററു മിക്കവാറും വെന്തുകഴിഞ്ഞു. അദൃശ്യമായ ദുഃഖത്തിന്റെ ചിതയിൽ നടക്കുന്ന അതിഭയങ്കരമായ ഒരു ദഹനം, ഒരു പ്രാണന്റെ വേർപാടിൽ മറെറാരു പ്രാണന്റെ പൊരുതിമുട്ടൽ, ആയിരുന്നു അതു്. പരേതയായ പത്നിയെപ്പററി ചിന്തിക്കുമ്പോൾ വേദന വന്നു സലീമിന്റെ സഹനശക്തിയുടെ വേരറുക്കും. അയാളെ ആനന്ദത്തിന്റെ പരമോന്നതമായ കുസുമഭ്രഷിതശിഖരത്തിലേക്കുയർത്തിയതു തന്റെ പ്രണയഭാജനത്തിന്റെ ജീവിതവും തന്നെ വ്യഥയുടെ പരമദാരുണമായ നാരകീയതയിലേക്കു താഴ്ത്തിയതു് അവളുടെ മരണവും ആകുന്നു. അവളുടെ അകാലവിയോഗത്തെ സംബന്ധിക്കുന്ന വിചിന്തനങ്ങളിൽ മുഴുകുമ്പോൾ—പരമാനന്ദത്തിന്റെ വൈദ്യുതപ്രകാശം വിതറിക്കൊടുത്ത പ്രേമം നുകർന്നു് ജീവിതഭാരത്തെ ലഘൂകരിച്ചിരുന്ന കാലത്തെ ഓർമ്മിക്കുമ്പോൾ—അവളുടെ മനോഹാരിതയിൽ തന്റെ പ്രാണൻ പുതഞ്ഞിരുന്നു് പുളകമേററതിനെക്കുറിച്ചു നിനയ്ക്കുമ്പോൾ സലീമിന്റെ ഹൃദയം വെന്തു നീറുവാൻ തുടങ്ങും.

ചന്ദ്രനുദിക്കാത്ത ആകാശംപോലെയും, താമര വിരിയാത്ത സരസ്സുപോലെയും, കുളിർതരംഗങ്ങളില്ലാതെ പ്രവാഹം തടയപ്പെട്ടു തടിനിപോലെയും സലീം രണ്ടുകൊല്ലമായി പ്രസാദമററു് കഴിയുകയാണു്.

വലിയൊരു കുബേരനാണു് സലീമെങ്കിലും പ്രായേണ ധനപ്രമത്തതകൊണ്ടുണ്ടാവുന്ന സ്വഭാവദൂഷ്യങ്ങൾ അയാളെ ബാധിച്ചിരുന്നില്ല. മൃദുലവും നിർമ്മലവും ആയ ഒരു കോമളഹൃദയമായിരുന്നു അയാളുടെ അനർഘമായ അലങ്കാരം.

തന്റെ ഭവനത്തിനടുത്തു് പരന്ന ഒരു തടാകത്തിന്റെ തീരത്തു് സലീം മനോഹരമായ ഒരു മന്ദിരം പണിയിച്ചിട്ടുണ്ടു്. ദൂരെനിന്നു നോക്കിയാൽ അതു ഒരു വെൺപ്രദാപൂരമാണെന്നു തോന്നും. ഗാഢമായ പ്രശാന്തതയുടെ നടുവിലാണു് അതു പ്രശോഭിക്കുന്നതു്. നിലാവു് നിറഞ്ഞ പല നിശകളിലും സലീം വിനോദാർത്ഥം ഭാര്യാസമേതം ആ മന്ദിരത്തിൽ പോവുക പതിവായിരുന്നു. മഹാഹൃദയംപോലെ അടക്കമുള്ള തടാകത്തിലേക്കു ഇറങ്ങുന്ന മന്ദിരത്തിന്റെ കല്പടികളിലിരുന്നു് തന്റെ ഹൃദയമോഹിനിയുമായി പ്രകൃതിയുടെമനോഹരതയെ ആസ്വദിച്ചു്, സലീം ആത്മാവിനെ ആനന്ദിപ്പിക്കയും ജീവശക്തിയെ വളർത്തുകയും ചെയ്തിരുന്നു. ആ വക സംഭവങ്ങളെല്ലാം ഒററതിരിഞ്ഞു പോയ താൻ ഇന്നു എണ്ണിയെണ്ണി ഓർമ്മിക്കുമ്പോൾ സലീമിന്റെ കണ്ണുകൾ നിറയും; ദുഃഖംകൊണ്ടു അയാളുടെ തരളചിത്തം ഇടറും.

ആരും തിരിഞ്ഞുനോക്കാതിരുന്ന ഒരു അനാഥബാലികയെ സലീം എടുത്തു വളർത്തിയിരുന്നു. സുശീല—അതായിരുന്നു അവളുടെ പേർ—സലീമിനെ വത്സലനായ ഒരു പിതാവിനെപോലെ ഗണിച്ചുവന്നു. താരുണ്യത്തിലേയ്ക്കു കാലൂന്നിയ അവൾ സലീമിന്റെ അനുസരണയുള്ള മകളുടെ നിലയിൽ വളരുകയാണു്. തന്റെ കുടുംബത്തെക്കുറിച്ചോ തന്നെക്കുറിച്ചോ അവൾക്കു യാതൊന്നും അറിഞ്ഞുകൂടാ. സലീമിന്റെ ഭവനവും അതിന്റെ പച്ചനിറഞ്ഞ പരിസരവും ആണു് അവളുടെ ലോകം. അയാളുടെ അളവില്ലാത്ത അനുകമ്പയും സ്നേഹവും ആകുന്നു അവളുടെ തണൽ.

മണിശിഞ്ജിതം പോലുള്ള അവളുടെ മധുരസ്വനം കേട്ടാൽ മതി ഇരുളടഞ്ഞ സലീമിന്റെ ഹൃദയത്തിൽ ആനന്ദശലാകകൾ മിന്നിത്തുടങ്ങാൻ. വെൺനുരപോലെ അവൾ ചിരിക്കുന്നതു് നോക്കി രസിക്കയെന്നുള്ളതു സലീമിന്റെ സുഖാനുഭവങ്ങളിലൊന്നാണു്.

ii

പൂർണ്ണചന്ദ്രൻ ഉദിച്ചുപൊങ്ങി. നിസ്തബ്ദമായ ഒരാനന്ദോത്സവത്തിൽ പ്രകൃതി ഉയർത്തിയ ഒരു വെള്ളക്കൊടിയെപ്പോലെ അതു വിളങ്ങി.

സലീം സ്വവസതിയുടെ മുററത്തിരുന്നു പ്രാർത്ഥിക്കയാണു്. അപ്പോഴത്തെ മൂർച്ഛയേറിയ അയാളുടെ ചിന്തകൾക്കു ഒരു പുതുമയുണ്ടായിരുന്നു. ഭൂതകാലസ്മരണകളിൽ സലീമിനു മടുപ്പുതോന്നി. കടന്നുപോയ സുഖത്തെ വാരിയെടുക്കുവാൻ സാധിക്കുകയില്ലെന്നു കണ്ടു അയാൾ തന്റെ ജീവശക്തിയെ അടക്കിപ്പിടിച്ചു.

സുശീലയുടെ മന്ദമൃദുലമായ ഒരു മൂളിപ്പാട്ടു സലീം കേൾക്കുകയായി. അഭ്യാസത്തോടു കൂടിയതല്ലായിരുന്ന അവളുടെ പാട്ടു അപ്പോഴും അവ്യവസ്ഥിതമായിരുന്നു. എങ്കിലും ഏതു ഹൃദയത്തെയും വശീകരിക്കുന്ന ഒരു മാധുര്യം അതിൽ ലയിച്ചിരുന്നു. സലീമിന്റെ മാനസമയൂരം ആ പുതുവെൺനിലാവത്തു് ആനന്ദനൃത്തം തുടങ്ങി. വാചാതീതമായ ഒരു നിർവൃതിയുടെ അഗാധതയിൽ അയാൾ നിപതിക്കുന്നതായി തോന്നി.

സുശീലയുടെ പാട്ടു നിന്നപ്പോൾ അയാളുടെ പ്രാണൻ വേദനപൂണ്ടുണർന്നു. അവളുടെ പാട്ടിനെ സ്നേഹിച്ചതിനെക്കാൾ അയാൾ അവളുടെ ഹൃദയത്തെ സ്നേഹിച്ചു. ആ സ്നേഹത്തിനു് സംഭവിച്ച വമ്പിച്ച പരിവർത്തനത്തെ വെളിക്കു പറയുവാൻ സലീമിനു് പേടിതോന്നി. എന്നാൽ അതിനെ അമർത്തിവെയ്ക്കുന്നതു് ജീവിതാഭിലാഷത്തെ സംഹരിക്കയാണെന്നു സലീം വിശ്വസിച്ചു. ഒരു നൂതനവികാര വിപ്ലവത്തിൽ അയാളുടെ ഹൃദയം ഏർപ്പെട്ടു.

സുശീലയിൽ സലീമിനു് അനുരാഗം ജനിച്ചു. മുററിവളർന്ന വാത്സല്യത്തിന്റെ മാറിമറിയലായിരുന്നു അതു്. ആകസ്മികമായി, ഒരു സരസ്സിനുണ്ടായ സമുദ്രവിസ്തൃതിയിൽ സലീം വിസ്മയിച്ചുപോയി. വാത്സല്യത്തെയും അനുരാഗത്തെയുംകുറിച്ചു് സലീം ഒരു താരതമ്യപഠനം നടത്തി. അവ തമ്മിലുള്ള അന്തരം ഇത്ര ഭീമമാണെന്നു ഇപ്പോൾ മാത്രമെ അയാൾ അറിഞ്ഞുള്ളു. സുശീലയിൽ തനിക്കുണ്ടായ പിതാനുരാ

ഗം തനിക്കു പിണഞ്ഞ ഒരു പിശകാണെന്നു സലീമിനു തോന്നിയില്ല. അതിന്റെ നിർഗ്ഗമനവും പതനവും ന്യായീകരിക്കപ്പെടാമെന്നു അയാൾക്കു ധൈര്യമുണ്ടായി. എന്നാലും ആ അനുരാഗോൽഗമനം അയാളെ എത്രത്തോളം ആനന്ദിപ്പിക്കുന്നുവോ, അത്രത്തോളം ദുഃഖിപ്പിക്കയും ചെയ്യുന്നു. സുശീലയുടെ മുൻപിൽ തന്റെ ഹൃദയം തുറന്നുവെച്ചാലുണ്ടാവുന്ന ഫലം എന്തായിരിക്കുമെന്നു സലീമിനു അനുമാനിക്കുവാൻ സാധിച്ചില്ല. തന്റെ ഈ നിർമ്മല രാഗം അവൾക്കു നിശിതമായ വജ്രായുധമായിത്തീരുമോ എന്നുകൂടി സലീം പേടിച്ചു.

iii

ചന്ദ്രൻ കുറെക്കൂടി ഉയർന്നു. അതിന്റെ പാൽക്കതിരുകൾ പൂർവ്വാധികം പരന്നു. സലീം എഴുന്നേററു സുശീലയെ വിളിച്ചു. അവൾ ചിരിച്ചുകൊണ്ടോടിവന്നു.

"സുശീലേ, നിനക്കു ഇന്നു ഞാൻ ഒരു ജോലി നിശ്ചയിച്ചിരിക്കുന്നു" എന്നു സലീം മന്ദഹാസപൂർവ്വം പറഞ്ഞു. സുശീല, സലീമിന്റെ കരംപിടിച്ചുകൊണ്ടു, ഒരു കൊച്ചുകുട്ടിയെപ്പോലെ, അയാളുടെ മുഖത്തുനോക്കി.

"നീ ആ പാട്ടു ഒരിക്കൽക്കൂടി പാടൂ" സലീം പറഞ്ഞു.

സുശീല—ഞാൻ ചെയ്യേണ്ടജോലി എന്താണെന്നു പറഞ്ഞിട്ടു ഞാൻ പാടാം.

സലീമിനു അവളെക്കൊണ്ടു യാതൊരു ജോലിയും ചെയ്യിക്കേണ്ടതുണ്ടായിരുന്നില്ല. തന്റെ അനർഘമായ അനുരാഗവൃത്താന്തം അവളോടു മന്ത്രിക്കണമെന്നു മാത്രമെ അയാൾ ആഗ്രഹിച്ചിരുന്നുള്ളു.

സലീം—നീ തനിച്ചിരുന്നു പാടുന്ന പാട്ടൊന്നു പാടിയാൽ മതി, നിന്റെ ജോലിതീർന്നു.

സുശീല പൊട്ടിച്ചിരിച്ചുകൊണ്ടു തിരിഞ്ഞോടാൻ തുനിഞ്ഞു. സലീം അവളെ പിടിച്ചു നിറുത്തി. അയാൾ ചോദിക്കയാണു്: "സുശീലേ, നിനക്കു ജീവിതത്തിൽ വല്ല വിഷമവും തോന്നുന്നുണ്ടോ? തുറന്നു പറയൂ. നിന്റെ ഭാവിയെപ്പററി നീ ചിന്തിക്കാറുണ്ടോ? ജീവിതം മുഴുക്കെ നിനക്കിങ്ങനെ ചിരിച്ചും കളിച്ചും കഴിഞ്ഞാൽ മതിയോ? നിന്റെ സുഖദുഃഖങ്ങളെ അന്വേഷിക്കേണ്ടതും ആരായേണ്ടതും സലീമിന്റെ ചുമതലയാണെന്നു നിനക്കു അറിഞ്ഞുകൂടേ?" പ്രസാദം തുടിച്ചുകൊണ്ടിരുന്ന സുശീലയുടെ മുഖം പ്രശാന്തമായി. താഴോട്ടു വിരിഞ്ഞു ചലനമില്ലാതെ മേവുന്ന ഒരു മലർപോലെ സുശീല മുഖം കുനിച്ചു അനക്കമില്ലാതെ നിന്നു. അവൾ എന്തൊക്കെയോ ചിന്തിക്കുന്നുണ്ടായിരുന്നു.

"സുശീലേ, നീ എന്നെപ്പോലെ വ്യസനിക്കുന്നതെന്തിനു്? എന്റെ ദുഃഖത്തെ നീ പകുത്തിയെടുക്കുകയാണോ?" എന്നു ചോദിച്ചുകൊണ്ടു സലീം അവളുടെ മുഖം പിടിച്ചുയർത്തി.

സുശീല—അവിടുന്നു ഇങ്ങനെ വ്യസനിക്കുന്നതെന്തിനു്?

സലീം—എന്റെ നിഗൂഢമായ ആത്മവ്യഥകളെക്കുറിച്ചു്, സുശീലേ നീ അറിയുകയില്ല. രണ്ടു കൊല്ലമായി എന്റെ മനസ്സു് നീറിക്കൊണ്ടിരിക്കുന്നു. സുഖത്തിന്റെ ഒരു കണികപോലും എന്റെ വറണ്ട ഹൃദയത്തിൽ വീഴുന്നില്ല. അതു പഴുത്ത പാറപോലെ ഭയങ്കരമായിരിക്കുന്നു. സുശീലേ, ഞാൻ കൂട്ടു പിരിഞ്ഞ പരവശനായ ഒരു പഥികനാണു്.

സലീമിന്റെ കവിളിണകളിൽ കൂടി കണ്ണീരൊലിക്കുന്നതു സുശീല കണ്ടു. നന്ദിയും സ്നേഹവും വിനയവും നിറഞ്ഞ അവളുടെ കൊച്ചുഹൃദയം നൊന്തു.

"അവിടുത്തെ തപിപ്പിക്കുന്നതെന്താണു്? ഈ പാവപ്പെട്ട സുശീലയുടെ കൂട്ടു അവിടുന്നു ഇഷ്ടപ്പെടുന്നില്ലേ? അവിടുത്തെ ജീവനെപോലെ സ്നേഹിക്കുന്ന ഇവളുടെ ജീവിതം അവിടുത്തേക്കു ഞാൻ നേർന്നുവെച്ചിരിക്കുന്നു. അതിൽ കൂടുതലായി ഞാൻ എന്തുചെയ്യും? എന്തിനാണു ഇങ്ങനെ എപ്പോഴും വ്യസനിക്കുന്നതു്. അവിടുത്തേക്കു എന്തുവേണം? ഞാൻ അതു ചോദിക്കരുതെന്നുണ്ടോ?"

സലീമിന്റെ ആശകളിൽ ആനന്ദസംഗീതരസം കലർന്നു. സുശീല തന്റെ പ്രണയത്തിനു വിധേയയാകുമെന്നു അയാൾ ധരിച്ചു. എന്നാൽ ആ ധാരണ പിന്നെയും പതറി. സ്നേഹം അനുരാഗമല്ലാതെയും വരാമെന്ന തത്വം അയാളെ ഭയപ്പെടുത്തി.

സുശീലയുടെ ചോദ്യത്തിനു അയാൾ മറുപടി പറഞ്ഞില്ല. അതിനു അയാൾക്കു മോഹമുണ്ടായിരുന്നു. പക്ഷെ ധൈര്യം ഉണ്ടായില്ല. സലീമിന്റെ ചിന്തകൾ ഇരമ്പി.

iv

സലീം സുശീലയെ പിടിച്ചുകൊണ്ടു നടന്നു തുടങ്ങി. നിർമ്മലമായ നിശാവായുവേററു നിലാവിൽകൂടി നിശ്ശബ്ദരായി അവർ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. അന്തർഗ്ഗതങ്ങളെ പരസ്പരം ഗ്രഹിക്കുവാൻ അവർക്കു സാധിച്ചില്ല. പിതൃഭക്തി കലർന്ന സുശീലയുടെ ഹൃദയം സലീമിനെ സംശയിച്ചില്ല. എങ്കിലും മുമ്പൊരിക്കലും വിചാരിച്ചിട്ടില്ലാത്ത പലതും ഈ അസാധാരണ ഗമനത്തിൽ അവൾ ചിന്തിച്ചു. അല്പസമയം കൊണ്ടു അവർ, സലീമിന്റെ <u>തടാകതീരത്തുള്ള</u> ഏകാന്തമന്ദിരത്തിലെത്തി.

വിശാലമായ ഒരു വെള്ളപ്പട്ടുപോലെ ആ തടാകം ഇളകിക്കൊണ്ടിരുന്നു.

സലീം സുശീലയോടൊന്നിച്ചു ആ മന്ദിരത്തിനുള്ളിൽ കടന്നു. അവർ വികാര വിജൃംഭിതരായി, അവിടെയുള്ള വിതാനിതമായ ഒരു കട്ടിലിൽ ഇരുന്നു. സുശീല സലീമിന്റെ ഓരോ ചലനത്തെയും ഭാവത്തെയും ഉററു നോക്കി.

"ഇതിന്റെയെല്ലാം അർത്ഥമെന്തു്?" സുശീല ചോദിച്ചു. "എന്റെ ആത്മരഹസ്യം ഞാൻ നിന്നോടുപറയട്ടെ" എന്നു സലീം പറഞ്ഞപ്പോൾ, സ്നേഹത്തിന്റെ അടിയിൽ നിന്നു ഒരു പേടിയിളകി സുശീലയുടെ ജീവനാഡികളിലെല്ലാം പടർന്നു. അവൾ മിണ്ടാതെ അയാളെ മിഴിച്ചു നോക്കി.

"സുശീലേ, നിന്നെ ഞാൻ വിവാഹം ചെയ്യാൻ വിചാരിക്കുന്നു. അതിൽ മാത്രമാണു് എന്റെ ജീവിതാനന്ദം കലർന്നിട്ടുള്ളതു്. നിനക്കതിൽ വിരോധമുണ്ടോ? എന്റെ സ്നേഹപരിവർത്തനത്തിൽ നീ അത്ഭുതപ്പെടുന്നുണ്ടാവാം. ആന്തരമായ എന്റെ മാററം അപരാധമാണെന്നു ആക്കും വാദിക്കുവാൻ കഴികയില്ല. സുശീലേ, നിന്നെ ഞാൻ കൂടുതൽ സ്നേഹിക്കട്ടെ. ഇന്നു മുതൽക്കു എന്റെ സ്നേഹത്തിന്റെ അനന്തമായ വിഹാരരംഗം നിന്റെ ഹൃദയമാണു്".

തന്റെ പ്രാണസിരകളെല്ലാംവലിഞ്ഞു പൊട്ടുവാൻ ഭാവിക്കുന്നുവോ എന്നു സുശീല ശങ്കിച്ചു. തന്റെ മാനസ വേദിയിൽ പൊട്ടിത്തെറിക്കുന്ന വെടിയുണ്ടകൾ വന്നു വീണതുപോലെ അവൾക്കു

തോന്നി. അതു തരിതരിയായി തകൎന്നു തെറിക്കുമെന്നു അവൾ ഭയന്നു.

സുശീല സലീമിനെ സ്നേഹിക്കുന്നുവെന്നു അവൾ പറഞ്ഞതു പരമാൎത്ഥമാണ്. അവൾ അയാളെ അളവില്ലാതെ സ്നേഹിക്കുന്നു. എന്നാൽ അതിൻെറ പേർ അനുരാഗമെന്നല്ല. സലീമിനെ കാമുകനായി കരുതുകയെന്നുള്ളതു സുശീലയെ സംബന്ധിച്ചിടത്തോളം അസംഭാവ്യമാണ്. പ്രിയ പിതാവായി സലീമിനെ അവൾ മരണംവരെ സ്നേഹിക്കും. തൻെറ നിരാലംബമായ പ്രാണനെ പുലൎത്തിയതിനും തൻെറ ജീവിതവിശുദ്ധിയെ പരിരക്ഷിച്ചതിനും സലീമിനോടുള്ള സുശീലയുടെ കൃതജ്ഞത, 'ലോക'ത്തെക്കാൾ വിസ്തൃതമാണ്; അതു് ക്ഷയിക്കുകയില്ല; നശിക്കുകയില്ല. അനുരാഗം അവളിലുണ്ടാകുകയല്ലാതെ അതിനെ ഉണ്ടാക്കുവാൻ സുശീലക്കു അറിഞ്ഞുകൂടാ. സലീമിനെ കാമുകനായി സ്വീകരിക്കുന്നതിനു അവളുടെ മനസ്സു മാറണം; മനസ്സിനെ മാറുവാൻ സുശീലയ്ക്കു സാധ്യമല്ല.

സലീമിൻെറ ആത്മരഹസ്യം അറിഞ്ഞു അവളുടെ അന്തഃകരണം ദീനദീനം ഞെരങ്ങി. പ്രതികൂല ഭാവം പ്രദൎശിപ്പിച്ചുകൊണ്ടു സ്തംഭിച്ചിരുന്ന സുശീലയുടെ നയനങ്ങൾ ബാഷ്പകലുഷിതമായി.

സലീം സങ്കല്പസാമ്രാജ്യത്തിൽ നിൎമ്മിച്ച ആനന്ദസൗധം ഇടിഞ്ഞു തകൎന്നു. അയാളുടെ അന്തൎമ്മണ്ഡലം ഘോരനിരാശയുടെ ക്രൂരരംഗമായി.

വിവശരായ രണ്ടു ജീവശക്തികൾ രണ്ടുതരത്തിലുള്ള 'അസാധ്യത'കളിൽ ചെന്നിടിച്ചു നിലവിളിച്ചു. സലിം തളൎന്നു കിടപ്പിലായി. പരാജയത്തിൻെറ ചൂടു് അയാളുടെ മനസ്സിനെ മയക്കിക്കളഞ്ഞു.

സുശീല വിങ്ങിവിങ്ങിക്കരഞ്ഞു. തൻെറ അകൃത്രിമമായ വിസമ്മതം സലീമിൻെറ ജീവിതവിനാശത്തിന് കാരണമാവുമൊ എന്നു ആ പാവം ഭയന്നു. അവൾ അവരുടെ ഭാവിയെ ഒന്നു ദീൎഘദൎശനം ചെയ്യാതിരുന്നില്ല.

അവളുടെ തലതിരിഞ്ഞു. പൂനിലാവു അവൾക്കു കട്ടിപിടിച്ച പുകപോലെതോന്നി. ചിത്തഭ്രമം ബാധിച്ച സുശീല വികൃതഭാവം കാണിച്ചു.

മതിമയക്കത്തിൽനിന്നു സലീമിനെ ഉണൎത്താതെ അവൾ ആ മന്ദിരത്തിൻെറ പുറത്തേക്കു് കുതിച്ചു. അവൾ ചാടിപ്പോയതു തടാകത്തിലാണ്. ഹാ! വിവേകമററ ആ ജലാശയം അവളെ കുറെനേരം അതിൻെറ ഉള്ളിൽ ഒളിച്ചുവെച്ചു. സുശീല പൊങ്ങിവന്നപ്പോൾ പ്രാണൻ അവളുടെ കോമളാകാരത്തെ വെടിഞ്ഞു എവിടെയോ പറന്നു പോയിരുന്നു. ഇതൊന്നും അറിയാതെ ആ സരസ്സിലെ രജതതരംഗങ്ങൾ അവളുടെ മൃതദേഹത്തെ കരയോടുചേൎത്തു തഴുകിക്കൊണ്ടിരുന്നു. അതിൻെറ തീരത്തുള്ള തരുക്കൾ, അതിനെ ശപിക്കുവാനെന്നോണം മുന്നോട്ടാഞ്ഞു.

തലപൊക്കിയ സലീം സുശീലയെ തിരഞ്ഞു വെളിക്കിറങ്ങി. അയാൾ ആ തണുത്ത വെള്ളത്തിൽനിന്നു അവളെ താങ്ങിയെടുത്തു. സലീമിൻെറ അന്നേരത്തെ അവസ്ഥയെന്തായിരുന്നു! സുശീല ആത്മഹത്യചെയ്തുവെന്നു സലീം തെററിദ്ധരിക്കയുംചെയ്തു.

അവളുടെ മൃതശരീരം സലീം ആ മന്ദിരമദ്ധ്യത്തു മറവുചെയ്തു. അതോടുകൂടി ആ ആനന്ദഭവനം ദുഃഖത്തിൻെറ ദാരുണഗഹ്വരമായി; ഭയദമായ ശവക്കല്ലറയായി.

V

നാളുകൾ വളരെ കഴിഞ്ഞു. സുശീലയുടെ ശവക്കല്ലറയ്ക്കു സമീപത്തുകൂടി നടന്നുപോയ ഒരാൾ അതിനെനോക്കി നാലഞ്ചു കണ്ണുനീൎത്തുള്ളികൾ പൊഴിച്ചു. അയാൾ തന്നെത്താൻ ശപിച്ചുകൊണ്ടു നിശ്ശബ്ദമായി വിലപിച്ചു. വ്രണിതഹൃദയനായ സലീമായിരുന്നു അയാൾ.

—:—

# രാജ്യതന്ത്രം

(വി. കൃഷ്ണൻ, ബി. എ.)

രാജ്യതന്ത്രം എന്നുപറഞ്ഞാൽ ഒരു രാജ്യം ഭരിക്കുന്നതിനു ഉപയോഗിക്കുന്ന ഏതാനും ഉപായങ്ങളാണെന്നു എളുപ്പത്തിൽ മനസ്സിലാക്കാം. ഏതെങ്കിലും ഒരു ഭരണാധികാരിയുടെ ഭരണം പൊതുജനദൃഷ്ട്യാ ഉത്തമമാണെന്നു പറയണമെങ്കിൽ ചില സൂത്രങ്ങളുംകൂടി പ്രയോഗിക്കാതെ തരമില്ല. മനുഷ്യസമുദായം ജാതി,മതം ആദിയായ ഇത്തിക്കണ്ണികൾ ആക്രമിച്ചു നശിക്കാറായിരിക്കയാണ്. സാമുദായികമായുള്ള അസമത്വത്തെ പരിഹരിക്കാനായി ചില ഉപാധികൾ ഗവൺമെൻറു സ്വീകരിക്കാൻ പോകുന്നു എന്നു കമ്യൂണിക്കുമൂലം പരസ്യം ചെയ്യുന്നു. ഇതിലെ വാചകങ്ങൾക്കു അവിചാരിതമായ അൎത്ഥം കല്പിക്കത്തക്ക പാടവമുള്ള ഉദ്യോഗസ്ഥന്മാർ ഉണ്ടു്. അല്ലെങ്കിൽ ബുദ്ധിമാന്മാരുടെ സരസ്വതീവിലാസം പോലെ അതിനൎത്ഥം ഉണ്ടായെന്നും വരാം. ന്യായം നടത്തുന്ന ഭാവന എതിൎകക്ഷിയെ വാദത്തിൽ തോല്പിക്കണമെന്നാണ് അവരുടെ ഉദ്ദേശം. അപ്പോൾ എതിൎകക്ഷി നിരാശനായി മടങ്ങാനെ തരം ഉണ്ടാകയുള്ളു. ഇതു കേവലം ഒരു ചെറിയ രാജ്യത്തുമാത്രം ഉള്ള സംഭവം അല്ല. ഭൂലോകം ഒട്ടുക്കു പ്രജാധിപത്യ ഭരണത്തിലും രാജാധിപത്യത്തിലും നടപ്പിലിരിക്കുന്ന ഒരു രീതിയാണ്. ഭരണകൎത്താക്കൾ എപ്പോഴും അധികാരപ്രമത്തന്മാരാകുന്നു. അധികാരൈകമാററത്തിനുഅവർ സ്വമനസ്സാലെ ഒരിക്കലും തയ്യാറാകയില്ല. ഇതു ഭാഷയിലോ നയത്തിലോ തെളിഞ്ഞുകാണുകയില്ല. അതിനിഗൂഢമായ സ്ഥിതിയിൽ ചിലക്കു പ്രയോഗിക്കാൻ കഴിയും. തന്നിമിത്തം ജനസാമാന്യത്തിൻെറ ഉദ്ദേശം നിറവേറാതെപോകുന്നു.

ഭാരതത്തിൻെറ സ്വാതന്ത്ര്യസമ്പാദനശ്രമങ്ങളെ ഒന്നു പരിശോധിച്ചാൽ ഈ തന്ത്രം കുറെ അറിയാൻ കഴിയും. സമീപകാലത്തു നടന്ന വട്ടമേശസമ്മേളനങ്ങൾ എത്രത്തോളം ഫലവത്തായി എന്നു ആലോചിക്കുന്നവൎക്കും ധാരാളം മനസ്സിലാകും. വിഭജിച്ചു ഭരിക്കുക എന്നുള്ളതു എല്ലാസാമ്രാജ്യ സംരക്ഷകരുടേയും ആന്തരാലുള്ള ആകാംക്ഷയാണ്. വലിപ്പചെറുപ്പമെന്യേ എല്ലാരാജ്യത്തും പ്രയോഗത്തിൽ ഇരിക്കുന്ന നയമാകുന്നു ഇതു്. ഏതാനും ആളുകൾ മററുള്ളവരെ ഞണപ്പെടുത്തുന്നെന്നുള്ള വ്യാജേന തങ്ങളുടെ സുഖത്തിനും ലാഭത്തിനും വേണ്ടി ഭരണംനടത്തുന്ന നയത്തെ രാജ്യതന്ത്രം എന്നുപറയാം. ഇപ്രകാരം ഉള്ള ഭരണദൂഷ്യത്തെ പരിഹരിക്കുന്നതിനുള്ള മാൎഗ്ഗമാണ് ഭാരതമഹാജനസഭ ആരായുന്നതു്. ഇവരുടെ എതിൎപ്പ്കൊണ്ടാണ് ഇൻഡ്യയുടെ ഭരണകൂടത്തിൽ പല മാററങ്ങളും വരുത്തിക്കൊണ്ടിരിക്കുന്നതു്. ഇതുവരെയുള്ള മാററങ്ങളൊന്നും ഇൻഡ്യൻ ജനതയുടെ താല്പൎയ്യങ്ങളെ പരിരക്ഷിക്കുന്നതിന് പൎയ്യാപ്തമല്ലെന്നാ

ണ് കാൺഗ്രസിൻെറ അഭിപ്രായം. ബ്രിട്ടീഷ്കാരുടെ ഭരണംമൂലം ഭാരതത്തിനു ഗുണമൊന്നും ഉണ്ടായിട്ടില്ലെന്നു പറയുന്നവർ അധികം ഉണ്ടായിരിക്കയില്ല. അവർ ചെയ്യുന്നതിലും കൂടുതൽ അഭിവൃദ്ധി ഉണ്ടാക്കിയാൽമാത്രമെ ഭാരതത്തിൻെറ കഷ്ടാവസ്ഥമാററാൻ തരപ്പെടുകയുള്ളു. അതുകൊണ്ടത്രെ കാൺഗ്രസിനും കൂടുതൽ അനുഭാവം സിദ്ധിച്ചുവരുന്നതു്.

ഇൻഡ്യാക്കാരുടെ പരിപൂർണ്ണ സഹകരണം കാൺഗ്രസിനു കിട്ടാതിരിക്കുന്നതിനും ചില കാരണങ്ങളുംഉണ്ട്. ഭാരതത്തെ മതം, ജാതി വേഷം, ഭാഷ, ആചാരം മുതലായവകൊണ്ടു പല വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു. ഇവർ തമ്മിൽ യോജിപ്പുണ്ടാക്കാൻ ഇവരെക്കൊണ്ടോ അന്യരെക്കൊണ്ടോ സാധ്യമല്ല. ഇൻഡ്യാക്കാരുടെ അഭിലാഷങ്ങളെ ആരാഞ്ഞറിഞ്ഞു അതനുസരിച്ചു ഒരു പുതിയ ഭരണഘടന ഇൻഡ്യയ്ക്കു പ്രദാനം ചെയ്യുന്നതിനുള്ള ശ്രമത്തെ അടിസ്ഥാനപ്പെടുത്തിയാണ് രണ്ടു വട്ടമേശസമ്മേളനങ്ങൾ ഇംഗ്ലണ്ടിൽവച്ചു നടത്തിയതു്. ഈ സമ്മേളനങ്ങളുടെ ചരിത്രം നോക്കിയാൽ വെള്ളക്കാർ ദൈവദൂതന്മാരെപ്പോലെ പരിശുദ്ധരായിത്തന്നെ കാണപ്പെട്ടു. ഇൻഡ്യാക്കാർക്ക് തമ്മിൽ അഭിപ്രായസാദൃശ്യതകണ്ടില്ല. മുസൽമാൻമാർ ഹിന്ദുക്കളെ സംശയദൃഷ്ട്യാ വീക്ഷിച്ചു. ഹിന്ദുക്കൾതന്നെ വിഭിന്നജാതിക്കാർ. അതിൽ പ്രധാനമായി സവർണ്ണരും അവർണ്ണരും ഉണ്ട്. ഡാക്ടർ അംബദ്കർ സവർണ്ണനേതാക്കന്മാരുടെ അഭിപ്രായത്തോടു യോജിച്ചില്ല. ഓരോരുത്തരും വർഗ്ഗീയമായ താല്പര്യങ്ങളുടെ സ്ഥാപനത്തിനുവേണ്ടി പരിശ്രമിക്കയാണെന്നു് ഭൂതകാലചരിത്രം മുന്നറിവുകൊടുത്തിരുന്നു. ഇപ്രകാരമെല്ലാം സംഭവിക്കുമെന്നു ബ്രിട്ടീഷ്രാജ്യതന്ത്രജ്ഞന്മാർ ദീർഘദർശനം ചെയ്തിട്ടുണ്ടായിരുന്നിരിക്കണം. വട്ടമേശ സമ്മേളനം ഇൻഡ്യാക്കാരെ സംബന്ധിച്ചിടത്തോളം ഒരു വലിയ പരാജയമായി കലാശിച്ചു.

കഴിഞ്ഞ ലോകമഹായുദ്ധത്തിൽ പങ്കുകൊണ്ടിരുന്ന മഹച്ഛക്തികൾ അതിൻെറ അവസാനത്തിൽ രാജ്യതന്ത്രത്തിനിരയായി. എല്ലാ ശക്തികളും നല്ല തൃപ്തിയില്ലാതെ ഉടമ്പടിയിൽ ചേർന്നു. കാര്യങ്ങൾ തീർന്നു എങ്കിലും ആ തന്ത്രം എല്ലാരാജ്യക്കാരേയും വ്യഗ്രപ്പെടുത്തിക്കൊണ്ടുതന്നെയിരുന്നു. അതിൻെറ ഫലമായിട്ടാണ് ഇപ്പോൾ യൂറോപ്പിലെ മഹച്ഛക്തികൾ വീണ്ടും സമരസന്നാഹം തുടങ്ങിയിരിക്കുന്നതു്. 'ലീഗ്അഫ്നേഷൻസ്'' എന്ന നാമധേയത്തിൽ ഒരു തന്ത്രം ആവിർഭവിച്ചു. അതുംവെറും ജാലവിദ്യയാണെന്നു അബിസീനിയൻ യുദ്ധം വെളിപ്പെടുത്തി. ലീഗിലെ അംഗമായ ഇററലി മറെറാരംഗത്തെ ആക്രമിച്ചു കൈവശപ്പെടുത്തി. ലീഗിനെക്കൊണ്ടു എന്തെങ്കിലും പ്രവർത്തിക്കുവാൻ കഴിഞ്ഞോ? ന്യായവും ധർമ്മവും എല്ലാം നടപ്പിൽവരണമെങ്കിൽ പീരങ്കി അതിൻെറ പുറകിൽ ഉണ്ടായിരിക്കണം. അതായതു പഴമൊഴിപോലെ 'കയ്യൂക്കുള്ളവൻ കാര്യക്കാരൻ'. യൂറോപ്പിൻെറ ഇപ്പോഴത്തെ അവസ്ഥ എന്താണ്. എല്ലാവരും അവരുടെ സമരസന്നാഹങ്ങളുടെ കണക്കു വിപുലപ്പെടുത്തുന്നു. ലീഗിൻെറ പ്രധാനഉദ്ദേശം ലോകസമാധാനവും നിരായുധീകരണവുമാണല്ലൊ. ഈ ഉദ്ദേശങ്ങളെ എത്ര ശക്തിയായ വിധത്തിൽതരിപ്പണമാക്കുവാനാണ് ലോകം ശ്രമിക്കുന്നതെന്നറിയുമ്പോൾ ഇൻഡ്യൻ വേദാന്തത്തിലെ 'മായാ' ശക്തിയെപ്പററി ഓർമ്മിക്കാതെ തരമില്ല. കൈവശക്കാരനു ന്യായം ഉണ്ടായിരിക്കയില്ല. ന്യായത്തിൻെറ ആരംഭം എവിടെയാണ്. ഇതുവരെ ലോകത്തു നടന്നതെല്ലാം മറച്ചിട്ടു പുതിയ പ്രസ്ഥാനം തുടങ്ങാൻ സാധ്യമോ? പ്രപഞ്ചം എന്നുപറഞ്ഞാൽ ഭൂതം, വർത്തമാനം, ഭാവി എന്ന ത്രികാലങ്ങളുടെ മൈത്രിയാണ്. ഒന്നു ഒന്നിൽനിന്നു വേർതിരിച്ചു നിറുത്താൻ പ്രയാസമാണ്. പ്രവൃത്തികളും അനന്തരഫലങ്ങളും തുടർന്നുകൊണ്ടുതന്നെയിരിക്കും.

തന്ത്രം എന്നു പറഞ്ഞാൽ ബുദ്ധിശാലയിൽനിന്നും കരുതിക്കൂട്ടി പുറത്തേക്കു വിടുന്ന ചില ബോംബുകളാണ്. സാമാന്യജനങ്ങൾ ഈ ബോംബുകളെ പ്രിയസാധനങ്ങളായി സ്വീകരിക്കുന്നു. ഒടുവിൽ പൊട്ടുമ്പോൾ മാത്രം അതിൻെറ ഭയങ്കരതയെ മനസ്സിലാക്കുകയുള്ളു. ഓരോ രാജ്യത്തും അസംതൃപ്തരായ ജനങ്ങൾ അവകാശസ്ഥാപനത്തിനായി പ്രക്ഷോഭണം നടത്താറുണ്ട്. അവകാശങ്ങളെ ന്യായരഹിതമായി കൈവശംവച്ചനുഭവിക്കുന്നവർ ബുദ്ധി പ്രയോഗിച്ചു പ്രക്ഷോഭകന്മാരുടെ ഉദ്ദേശത്തെ തോല്പിക്കത്തക്ക ഒരു തന്ത്രം കണ്ടുപിടിക്കുന്നു. തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനവാദത്തിനുതന്നെ സു. മാർ 20 വയസ്സുണ്ടു്. ഇതിനിടയിൽ പല തന്ത്രങ്ങളും പ്രയോഗിച്ചുനോക്കി. എങ്കിലും മഹാരാജാവു തിരുമനസ്സിലെ കാരുണ്യംകൊണ്ടു പ്രക്ഷോഭണക്കാരുടെ ഉദ്ദേശം സഫലമായി. ക്ഷേത്രപ്രവേശനത്തെ തുടർന്നുള്ള അനുമോദനയോഗത്തിൽവച്ചു ഭാരതനേതാക്കന്മാരിൽ ഒരാളായ സി. രാജഗോപാലാചാരി അഭിപ്രായപ്പെട്ടതുപോലെ എത്ര എതിർശക്തികൾ പ്രവർത്തിച്ചിട്ടും ഇപ്രകാരം ഒരു അന്തരീക്ഷം സൃഷ്ടിക്കാൻ പാടവം ഉള്ള ഒരു സമുദായത്തിൻെറ പ്രബുദ്ധതയാണ് ഇതു ഹസ്തഗതമാകുന്നതിനു സഹായിച്ചതു്. ഇതുപോലെതന്നെ പ്രഥമദശയിൽ ചില ഉദ്ദേശത്തോടുകൂടി സ്ഥാപിച്ചു നടത്തിവരുന്ന പല പ്രസ്ഥാനങ്ങളും കാലാന്തരത്തിൽ അതിൻെറ ആദർശങ്ങളിൽനിന്നും വ്യതിചലിച്ചു നടക്കുന്നതിനിടവരാറുണ്ട്. അതാതു സ്ഥലത്തുള്ള രാഷ്ട്രീയാന്തരീക്ഷമാണ് ഈ നയങ്ങളുംമററും ഉളവാക്കുന്നതു്.

ഇപ്പോൾ തന്നെ 'കാർഷികസംഘം' എന്ന പേരിൽ ഒരു പ്രസ്ഥാനം കോട്ടയത്തുനിന്നും ഉൽഭവിച്ചു തിരുവിതാംകൂറിൻെറ നാനാഭാഗത്തേക്കും പ്രചരിക്കുവാൻ തുടങ്ങിയിട്ടുണ്ട്. കർഷകരുടെ സ്ഥിതി പൊതുവിൽ നന്നാക്കുക മാത്രമാണ് ഇവരുടെ ഉദ്ദേശമെങ്കിൽ അവരുടെ ശ്രമം ശ്ലാഘനീയമാണ്. അതിൻെറ പ്രവർത്തനത്തിൽ വല്ല ഉദ്ദേശവും ഒളിഞ്ഞു കിടപ്പുണ്ടെങ്കിൽ അതിനെ ആരാഞ്ഞറിഞ്ഞതിനുശേഷമേ അവരുടെ ശ്രമത്തെ ആദരിക്കുവാൻ വഴി കാണുന്നുള്ളൂ. നിയമസഭാ തെരഞ്ഞെടുപ്പു സമീപിച്ചിരിക്കുന്ന കാലഘട്ടത്തിൽ ജാതിമതാദികളെ അതിലംഘിച്ചുള്ള ആദർശത്തിലേക്കു അവർണ്ണരുടെ ശ്രദ്ധ പതിയുന്നതു് തൽക്കാലം ശ്രേയസ്കരമായിരിക്കാനിടയില്ല. രാജ്യതന്ത്രം പലവേഷത്തിലും അവതരിക്കാനിടയുള്ള ഇക്കാലത്തു എല്ലാവരും കൃത്യബോധത്തോടുകൂടി പ്രവർത്തിക്കാഞ്ഞാൽ ഈ തന്ത്രത്തിൽപെട്ടു വലയേണ്ടതായി വരും.

മഹാരാജാവിൻെറ കാരുണ്യാതിരേകം കൊണ്ടു അവർണ്ണർക്കു സിദ്ധിച്ചിരിക്കുന്ന നിയോജകമണ്ഡല വ്യവസ്ഥ അവർക്കു പ്രയോജനകരമായ വിധത്തിൽ ഉപ

യോഗിക്കുന്നതിനു സംഘടനയോടുകൂടി പ്രവർത്തിക്കാതിരുന്നാൽ ഈ വ്യവസ്ഥ ഒരു ബാധയായുംതീരാൻ ഇടയുണ്ട്. അങ്ങനെ സംഭവിച്ചാൽ ഗവണ്മെന്റിനെ കുററപ്പെടുത്താനും ഇക്കൂട്ടർക്കു സാധിക്കയില്ല. റിസർവേഷൻ അനുവദിച്ചു കിട്ടിയിട്ടുള്ള സമുദായങ്ങൾ അവരുടെ മെംബർമാരുടെ കാര്യത്തിൽ പ്രത്യേകം നിഷ്കർഷിക്കേണ്ടിയിരിക്കുന്നു. കോടാലിക്കൈകൾ എല്ലാസമുദായത്തിലും ഉണ്ട്. യേശുദേവനെപോലും സ്വല്പം നാണയത്തിനുവേണ്ടി ഉപേക്ഷിച്ച മനുഷ്യസന്താനങ്ങൾ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അങ്ങനെയുള്ളവർ ഒരു കാലത്തും നിയമസഭയിൽ കാലെടുത്തു കുത്താൻ ഇടവരരുത്. ഇപ്പോഴത്തെ തിരഞ്ഞെടുപ്പുവ്യവസ്ഥയിൽ തൃപ്തിയുള്ള ഒരു ജനവിഭാഗം തിരുവിതാംകൂറിലുണ്ട്. കഴിഞ്ഞ തെരഞ്ഞെടുപ്പുകാലത്തു പ്രയോഗിച്ചമാതിരി ചില ഇസ്കാരിയോത്തുകളെ തിരക്കിപ്പിടിച്ചു അവരെ പ്രലോഭനപ്പെടുത്താൻ ചില ഗൂഢശ്രമങ്ങൾ നടക്കുന്നതായി ഒരു കേൾവിയുണ്ട്. അതെത്രത്തോളം വാസ്തവമാണെന്നു ഇപ്പോൾ പറയാറായിട്ടില്ല. ഇതു ശരിയാണെങ്കിൽ ഇതുതന്നെയാണ് രാജ്യതന്ത്രം. കടലാസിലും നയത്തിലും അവക്കു അനുകൂലവും പരിണാമത്തിൽ അവർക്കു ദോഷവും ആയിരിക്കും. അതിനാൽ അവശസമുദായക്കാർ അവരുടെ കയ്യിൽ നിക്ഷിപ്തമായിരിക്കുന്ന മംഗലമഹാശക്തിയെ ബുദ്ധിപൂർവ്വം പ്രയോഗിച്ചു അവരുടെ ഭാവിഐശ്വര്യങ്ങളെ അവർതന്നെ പരിരക്ഷിച്ചുകൊള്ളേണ്ടതാകുന്നു.

---

Reg. No. L. II. & M. 2102 License No 76. dated 31-I-101

# കേരളകൗമുദി

ഞായറാഴ്ചതോറും പ്രസിദ്ധപ്പെടുത്തുന്നത്

പത്രാധിപർ : സി. വി. കുഞ്ഞുരാമൻ

| പുസ്തകം 28 | തിരുവനന്തപുരം, 1112 കുംഭം 24 ഞായർ | ലക്കം 9 |
|---|---|---|



### മൂന്നാം നമ്പർ ചിത്രപ്രശ്നം

അടുത്തലക്കത്തിൽ

കേരളകൗമുദി

—!—

[illegible]ഖ്യ മുൻകൂർ

| അക[illegible] | രൂ. | ണ. | സ. |
|---|---|---|---|
| ഒരാ[illegible]യ്ക്കു | 4 | 0 | 0 |
| ഒററ[illegible]യ്ക്കു | 0 | 1 | 0 |
| തപാലിൽ | | | |
| ഒരാണ്ടത്തേയ്ക്കു | 6 | 0 | 0 |

മാനേജർ,
കേരളകൗമുദി,
പേട്ട, തിരുവനന്തപുരം